

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 22 | THE ONLINE OFFICIAL NEWS BULLETTIN | 2022 May 28

## ഉയിർപ്പുകാലം | SEASON OF RESURRECTION | ܥܕܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 29 ♪6 (Sunday before Pentecost) | 30 ♪2 | 31 ♪6 | 1 ♪2 | 2 ♪6 | 3 ♪2 | 4 ♪6 |
| AWAITING HOLY SPIRIT | AWAITING HOLY SPIRIT | AWAITING HOLY SPIRIT | AWAITING HOLY SPIRIT | AWAITING HOLY SPIRIT | AWAITING HOLY SPIRIT | AWAITING HOLY SPIRIT |




രാജഗിരി ആശുപത്രിയും പത്മശ്രീ മമ്മൂട്ടിയുടെ നേതൃത്വതിലുള്ള കെയർ & ഷെയർ ഇന്റർനാഷണൽ ഫൗണ്ടേഷനും ചേർന്ന് നിർധനരായ രോഗികൾക്കായി ആരംഭിക്കുന്ന സൗജന്യ ഹൃദയവാൽവ് മാറ്റിവെക്കൽ ശസ്ത്രക്രിയ പദ്ധതിയായ 'ഹൃദ്യം' പദ്ധതിയുടെ ഉദ്ഘാടനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. പത്മശ്രീ ഭരത് മമ്മൂട്ടി, ഫാ. തോമസ് കുര്യൻ തുടങ്ങിയവർ സമീപം.




തലശ്ശേരി അതിരൂപതാ കേന്ദ്രത്തിൽ പ. കാതോലിക്കാ ബാവായ്ക്ക് സ്നേഹോഷ്മളമായ സ്വീകരണം നൽകി. ആർച്ച് ബിഷപ് ജോസഫ് പാംപ്ലാനി പ. ബാവായെ സ്നേഹപുഷ്പങ്ങൾ നൽകി സ്വീകരിച്ചു.




കണ്ണൂർ ബർണാശ്ശേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ കർമ്മം പരിശുദ്ധ കാതോലിക്ക ബാവായുടെ മുഖ്യകാർമ്മികത്വത്തിലും സഭാപിതാക്കന്മാരുടെ സഹകാർമികത്വത്തിലും നടത്തപ്പെട്ടു.




അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം ത്രിദിന ക്യാമ്പിൽ പ. കാതോലിക്കാ ബാവാ തിരുമേനി പ്രസംഗിക്കുന്നു. വിശുദ്ധി, വിവേകം, വിനയം എന്നീ മൂന്നു ഗുണങ്ങൾ ജീവിതത്തിൽ പാലിച്ചു ദൈവത്തിന്റെ നല്ല ശുശ്രൂഷകരായി തീരുവാൻ പരിശുദ്ധ കാതോലിക്കാ ബാവ ആഹ്വാനം ചെയ്തു.

**ആരാധനാ കലണ്ടർ**

## "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു ചെയ്‌വാൻ തന്ന പ്രവൃത്തി തികച്ചിരിക്കുന്നു"

(വി. യോഹ. 17.4)

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്



വി. വചനിപ്പു പെരുന്നാളിൽ ആരംഭിക്കുന്ന മനുഷ്യാവതാര വ്യാപാരം മഹത്വകരമായി പൂർത്തിയാക്കി തന്റെ പിതാവിന്റെ മഹത്വപൂർണ്ണതയിലേയ്ക്ക് കരേറുന്ന കർത്താവിന്റെ മഹനീയമായ സ്വർഗ്ഗാരോഹണ പെരുന്നാളിൽ സംബന്ധിക്കുവാൻ അവന്റെ കൃപ ഒരിക്കൽ കൂടെ നമ്മെ അനുഗ്രഹിച്ചതിനെ ഓർത്ത് അവനെ സ്തുതിക്കാം.

"ഇപ്പോഴോ ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ പോകുന്നു" (യോഹ. 16.5) എന്നും "ഞാൻ പോകുന്നത് നല്ലത്; ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. അവൻ വന്നു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തുമെന്നും" (യോഹ. 16.7-8) സത്യത്തിന്റെ ആത്മാവ് നിങ്ങളെ സകല സത്യത്തിലും വഴി നടത്തും (യോഹ. 16.13) എന്നും കർത്താവ് പഠിപ്പിക്കുന്ന ഭാഗങ്ങളാണ് സ്വർഗ്ഗാരോഹണ പെരുന്നാൾ മുതൽ പെന്തുക്കുസ്തി പെരുന്നാൾ വരെയുള്ള ദിവസങ്ങളിൽ പ. സഭ ധ്യാനിക്കുന്നത്.



'കുറഞ്ഞോന്നു കഴിഞ്ഞിട്ട് നിങ്ങൾ എന്നെ കാണുകയില്ല' എന്ന് തന്റെ സ്വർഗ്ഗാരോഹണത്തെക്കുറിച്ചും 'വീണ്ടും കുറഞ്ഞോന്നു കഴിഞ്ഞ് നിങ്ങൾ എന്നെ കാണുമെന്ന്' തന്റെ മഹത്വകരമായ രണ്ടാമത്തെ വരവിനെ കുറിച്ചും കർത്താവ് ശിഷ്യന്മാരെ പഠിപ്പിക്കുന്നതും ശ്രദ്ധേയമാണ്.

"ഞാൻ പിതാവിൽ നിന്നും പുറപ്പെട്ട് ലോകത്തിൽ വന്നിരിക്കുന്നുവെന്നും; പിന്നെയും ലോകത്തെ വിട്ടു പിതാവിന്റെ അടുക്കൽ പോകുമെന്നും" (യോഹ. 16.28) കർത്താവ് സ്പഷ്ടമായി പറയുന്നു. 'നിങ്ങൾക്ക് എന്നിൽ സമാധാനം ഉണ്ടാകേണ്ടതിന് ഇത് നിങ്ങളോടു സംസാരിച്ചിരിക്കുന്നുവെന്നും ലോകത്തിൽ നിങ്ങൾക്കു കഷ്ടം ഉണ്ട്; എന്നാൽ ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നതിനാൽ നിങ്ങൾ എന്നിൽ ധൈര്യപ്പെടുവിൻ' (യോഹ. 16.33) എന്നും കർത്താവ് കല്പിക്കുന്നു.

വേദശാസ്ത്രലോകം ക്രിസ്തുവിന്റെ 'മഹാപുരോഹിത പ്രാർത്ഥന' എന്ന് വിളിക്കുന്ന വി. യോഹന്നാന്റെ സുവിശേഷം 17-ാം അദ്ധ്യായത്തിലെ ആദ്യ ഭാഗവും സന്ധ്യയുടെ ഏവൻഗേലിയോനിൽ വായിക്കുന്നു. ഇത് സംസാരിച്ചിട്ട് യേശു സ്വർഗ്ഗത്തിലേയ്ക്കു നോക്കി: "പിതാവേ നാഴിക വന്നിരിക്കുന്നു; നിന്റെ പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിന് പുത്രനെ മഹത്വപ്പെടുത്തേണമേ" എന്ന് പ്രാർത്ഥിച്ചു എന്ന് യോഹന്നാൻ സാക്ഷിക്കുന്നു. തന്റെ മനുഷ്യാവതാര കർമ്മത്തിന്റെ പൂർണ്ണതയിലേയ്ക്ക്, യെരുശലേമിലെ യാഗത്തിന് ഒരുങ്ങുന്ന സമയത്താണ് കർത്താവ് ഈ പ്രാർത്ഥന നടത്തുന്നത്. എന്നാൽ അതിന്റെ പൂർത്തീകരണം സംഭവിക്കുന്നത് മരണവും കബറടക്കവും പുനരുത്ഥാനവും കഴിഞ്ഞ് 40 ദിവസം ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട് അവരെ അനുഗ്രഹിച്ച് അവരുടെ മേൽ ഊതി പരിശുദ്ധാത്മാവിനെ കൊടുത്ത് (പട്ടംകൊട - യോഹന്നാൻ 20-ാം അദ്ധ്യായം) വി. കുർബ്ബാന നൽകി (യോഹ. 21, ലൂക്കോസ് 24) അവരെ ശക്തീകരിച്ച് ലോകത്തിന്റെ അറ്റത്തോളം പോകുവാൻ അവരെ അയക്കുമ്പോഴാണ്. അവിടെയാണ് "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു തന്ന പ്രവൃത്തി തികച്ചിരിക്കുന്നുവെന്നും ഇപ്പോൾ പിതാവേ, ലോകം ഉണ്ടാകും മുമ്പേ എനിക്ക് നിന്റെ അടുക്കൽ ഉണ്ടായിരുന്ന മഹത്വത്തിൽ എന്നെ നിന്റെ അടുക്കൽ മഹത്വപ്പെടുത്തേണമേ" (യോഹ. 7.4-5) എന്ന പ്രാർത്ഥനയുടെ

പൊരുൾ വ്യക്തമാകുന്നത്. എന്റേത് എല്ലാം നിന്റേതു എന്റേതും ആകുന്നു; ഞാൻ അവരിൽ മഹത്വപ്പെട്ടുമിരിക്കുന്നു. ഇനി ഞാൻ ലോകത്തിൽ ഇരിക്കുന്നില്ല; ഇവരോ ലോകത്തിൽ ഇരിക്കുന്നു; ഞാൻ നിന്റെ അടുക്കൽ വരുന്നു. എന്നിങ്ങനെ പ്രാർത്ഥിച്ച ശേഷമാണ് "പരിശുദ്ധ പിതാവേ, അവർ നമ്മെപ്പോലെ ഒന്നാകേണ്ടതിന് നീ എനിക്കു തന്നിരിക്കുന്ന നിന്റെ നാമത്തിൽ അവരെ കാത്തുകൊള്ളേണമേ" (17.11) എന്ന കാതലായ അപേക്ഷ പിതാവിങ്കൽ സമർപ്പിക്കുന്നത്.

ഈ പ്രാർത്ഥനയുടെ തുടർച്ചയാണ് പ്രഭാതത്തിലെ ഏവൻഗേലിയോൻ ഭാഗവും (യോഹ. 17.13-26). വചനത്താൽ അവരെ സന്തോഷിപ്പിക്കണമേ എന്നും ദുഷ്ടന്റെ കൈകളിൽ നിന്നും അവരെ കാത്തുകൊള്ളണമേ എന്നും സത്യത്താൽ അവരെ വിശുദ്ധീകരിക്കണമേ എന്നും മാത്രമല്ല, അവരുടെ വചനത്താൽ (സുവിശേഷ പ്രവൃത്തിയാൽ) എന്നിൽ വിശ്വസിപ്പാനിരിക്കുന്നവർക്കു വേണ്ടിയും കർത്താവ് അപേക്ഷിക്കുകയും "നീ എന്നെ അയച്ചിരിക്കുന്നുവെന്ന് ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു, പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നേ. നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു" (17.21-22) എന്ന പ്രാർത്ഥന കർത്താവ് ആവർത്തിക്കുകയും അടുത്ത വാക്യങ്ങളിൽ കൂടുതൽ വിശദീകരിക്കുകയും ചെയ്യുന്നു. "നീ എന്നെ അയച്ചിരിക്കുന്നുവെന്നും നീ എന്നെ സ്നേഹിക്കുന്നതുപോലെ അവരെയും സ്നേഹിക്കുന്നുവെന്നും ലോകം അറിവാൻ, നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിനു ഞാൻ അവരിലും നീ എന്നിലുമായി അവർ ഐക്യത്തിൽ തികഞ്ഞവരായിരിക്കണമെന്നും, ഞാൻ ഇരിക്കുന്നിടത്ത് അവരും എന്നോടു കൂടെ ഇരിക്കണമെന്ന് ഞാൻ ഇച്ഛിക്കുന്നുവെന്നും ഞാൻ അവരിൽ ആകുന്നതിലൂടെ നിന്റെ സ്നേഹം അവരിൽ ആകുവാൻ ഞാൻ നിന്റെ നാമം അവർക്കു വെളിപ്പെടുത്തിയിരിക്കുന്നുവെന്നും ഇനിയും വെളിപ്പെടുത്തുമെന്നും" (23-26) പറഞ്ഞുകൊണ്ടാണ് തന്റെ പ്രാർത്ഥന അവസാനിപ്പിക്കുന്നത്.

പ. സഭാപിതാക്കന്മാർ ഏറെ വ്യാഖ്യാനിക്കുകയും എത്ര വ്യാഖ്യാനിച്ചിട്ടും മതി വരാതെയും തൃപ്തി വരാതെയും തീർന്നുപോകാതെയും ഇരിക്കുന്ന ഒരു ഭാഗമാണ് ഇത് എന്ന് പറയേണ്ടതില്ലല്ലോ. വി. കാത്തിരിപ്പു നാളുകളിൽ പ്രാർത്ഥനാപൂർവ്വം ധ്യാനത്തിൽ നാം കഴിയുന്നുവെങ്കിൽ പരിശുദ്ധാത്മാവ് ഈ പ്രാർത്ഥനയുടെ ആഴമായ അർത്ഥതലങ്ങൾ നമുക്കും വെളിപ്പെടുത്തി തരും എന്ന് പ്രത്യാശിക്കാം.

പരിശുദ്ധാത്മാവിൽ നവീകരിക്കപ്പെടുവാനുള്ള ആഹ്വാനവും ഒരുക്കവും വിളിയുമാണ് പഴയനിയമ വായനകളിലും ലേഖന ഭാഗങ്ങളിലും കാണുന്നത്. ആദ്യ വായനയിൽ (യോശുവാ 1.5-9) ഞാൻ നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കുകയുമില്ല; ഒരു മനുഷ്യനും നിന്റെ നേരെ നില്ക്കുകയുമില്ല എന്നും നീ പോകുന്നിടത്തൊക്കെയും ഞാൻ നിന്നോടു കൂടെ ഉള്ളതുകൊണ്ട് ഉറപ്പും ധൈര്യവും ഉള്ളവനായിരിക്ക; ഭയപ്പെടരുത്, ഭ്രമിക്കുകയും അരുത് എന്ന് യഹോവയായ ദൈവം യോശുവായെ ശക്തിപ്പെടുത്തുന്നു. യഹോവയുടെ പ്രവാചകനായ ഏലിയാവിനോടൊപ്പവും (1 രാജാ. 17.17-22) യെശയ്യാവിനോടൊപ്പവും (യെശയ്യാവ് 48.23-28) നിന്ന് അവരെ ശക്തീകരിച്ച യഹോവയുടെ കരങ്ങൾ കുറുകിപ്പോയിട്ടില്ല എന്ന ശക്തമായ സന്ദേശമാണ് ലഭിക്കുന്നത്.

അഗ്രിപ്പാ രാജസന്നിധിയിൽ വിസ്തരിക്കപ്പെടുന്ന പ. പൗലോസ് ശ്ലീഹായുടെ വാക്കുകളാണ് പൊതു ലേഖനമായി വായിക്കുന്നത് (അപ്പോ. പ്ര. 26.19-25). പ. പൗലോസ് അപ്പോസ്തോലന്റെ പ്രസംഗം കേട്ട രാജാവ് "പൗലോസേ നിനക്കു ഭ്രാന്തുണ്ട്" എന്ന നിഗമനത്തിൽ എത്തുമ്പോൾ, "അല്ല ഞാൻ സത്യവും സുബോധവുമത്രെ സംസാരിക്കുന്നത്" എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. പരിശുദ്ധാത്മാവിൽ അദ്ദേഹത്തിനുണ്ടായ ദർശനം അഥവാ വെളിപ്പാട് അധികാരികൾക്ക് ഭ്രാന്തായി തോന്നാം. എന്നാൽ അതാണ് ക്രിസ്തുവിൽ ഉണ്ടാകുന്ന ആത്മീയ അനുഭവം എന്ന് പൗലോസ് ഉദ്ബോധിപ്പിക്കുന്നു.

ഫിലിപ്പിയരോടുള്ള തന്റെ പ്രബോധനത്തിലും (രണ്ടാം വായന 2.1-11) ശ്ലീഹാ ഇത് കൂടുതൽ വ്യക്തമായി പറയുന്നു. ക്രിസ്തുവിൽ നിറഞ്ഞു നിന്ന് ഏക മനസ്സുള്ളവരായി ഏക സ്നേഹം പൂണ്ടു ഐക്യമത്യപ്പെട്ടു ഏകഭാവമുള്ളവരായി തീരുന്നതിലൂടെ ക്രിസ്തുഭാവത്തിൽ എപ്പോഴും വസിക്കുവാൻ അദ്ദേഹം പ. സഭയെ പ്രബോധിപ്പിക്കുന്നു.

മനുഷ്യാവതാര രഹസ്യത്തിന്റെ മറ്റൊരു വ്യാഖ്യാനം പ. പൗലോസ് ശ്ലീഹാ നൽകുന്നത് ശ്രദ്ധേയമാണ്. അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കണമെന്ന് വിചാരിക്കാതെ ദാസരൂപം എടുത്ത് മനുഷ്യ സാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നെ, അനുസരണമുള്ളവനായി തീർന്നു. അതുകൊണ്ട് ദൈവം അവനെ ഏറ്റവും ഉയർത്തി സകല നാമത്തിനും മേലായ നാമം നൽകി; അങ്ങനെ യേശുവിന്റെ നാമത്തിൽ സ്വർഗ്ഗലോകരുടെയും ഭൂലോകരുടെയും അധോലോകരുടെയും മുഴങ്കാൽ ഒക്കെയും മടങ്ങുകയും എല്ലാ നാവും "യേശുക്രിസ്തു കർത്താവ്" എന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും ചെയ്യേണ്ടി വരും എന്ന് സാക്ഷിക്കുന്നു. വി. വചനിപ്പ് മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള കർത്താവിന്റെ മനുഷ്യാവതാര വ്യാപാരത്തെ എത്ര മനോഹരമായാണ് അദ്ദേഹം വരച്ചു കാണിച്ചിരിക്കുന്നത്!

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

റമ്പാൻ സ്ഥാന ശുശ്രൂഷ

പരുമല സെമിനാരി |2022 ജൂൺ 2

LIVE ON GREGORIAN TV

കാത്തിരിപ്പുനാളുകളുടെ പൊതു ചിന്താധാരയും പ്രത്യേകാൽ അതിന്റെ മദ്ധ്യേ വരുന്ന ഞായറാഴ്ചയുടെ പ്രത്യേക ധ്യാന പദ്ധതിയും കർത്താവിന്റെ മഹനീയമായ സ്വർഗ്ഗാരോഹണപെരുന്നാളിന്റെ അർത്ഥം നമ്മിൽ ഉറപ്പിക്കുവാനും പരിശുദ്ധാത്മാവിന്റെ പുതുക്കത്തിനായി നമ്മെ ഒരുക്കുവാനും ഏറെ സഹായകമാണ്.

വ്രതനിഷ്ഠയോടും ഒരുക്കത്തോടും വിശുദ്ധിയോടും കൂടെ പ. പെന്തിക്കുസ്തി പെരുന്നാളിലേയ്ക്ക് ഒരുങ്ങുവാൻ - ആത്മാവിന്റെ പുതുക്കത്തിനായി കാത്തിരിക്കുവാൻ - ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ.

◆



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# സാമൂഹ്യ സൗന്ദര്യത്തിന്റെ പൂരകാഴ്ച

ഫാ. ഡോ. കെ. എം. ജോർജ്

ഇംഗ്ലീഷിൽ spectacle എന്നു പറഞ്ഞാൽ നമ്മുടെ കണ്ണുകൾക്ക് കൗതുകമോ ഇമ്പമോ അദ്ഭുതമോ ഭയമോ ആകാംക്ഷയോ നൽകുന്ന ഏതൊരു ദൃശ്യവുമാകാം. അതിന്റെ വിപുലമായ അർത്ഥത്തിൽ കണ്ണിനെയും കാതിനെയും മറ്റ് ഇന്ദ്രിയങ്ങളെയും ത്രസിപ്പിക്കുന്ന ഏത് പ്രകടനവുമാകാം. പലപ്പോഴും ഒരു ദൃശ്യശ്രാവ്യ വിനോദാനുഭവത്തിനാണ് ആ വാക്ക് ഉപയോഗിക്കുന്നത്. മലയാളത്തിൽ പൂരം എന്നു പറഞ്ഞാൽ അതിന്റെ ഏറ്റവും വിശാലമായ അർത്ഥം കിട്ടും. തൃശൂർ പൂരം ഇപ്പോൾ കഴിഞ്ഞതേയുള്ളല്ലോ. ലാവണ്യ വിചാരത്തിന്റെ അടിസ്ഥാനത്തിൽ പറഞ്ഞാൽ, നമ്മുടെ എല്ലാ ക്ഷേത്രോത്സവങ്ങളും പള്ളിപ്പെരുനാളുകളും പൂരത്തിന്റെ ചെറിയ തോതിലുള്ള പ്രകടനങ്ങളാണ്. തൊട്ടുരുമ്മിനിന്ന് ആരവം മുഴക്കുന്ന മഹാജനസഞ്ചയവും കണ്ണഞ്ചിപ്പിക്കുന്ന വർണ്ണങ്ങളും വാദ്യമേളങ്ങളും കാതടപ്പിക്കുന്ന ശബ്ദങ്ങളും താളാത്മകമായ ചലനങ്ങളും പൂരത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ്. കാണികളില്ലെങ്കിൽ കാഴ്ചയില്ലല്ലോ.

നമ്മെ വിസ്മയിപ്പിക്കുകയും വിഭ്രമിപ്പിക്കുകയും വിജ്രംഭിതരാക്കുകയും ചെയ്യുന്ന ഇത്തരം പ്രകടനങ്ങളിൽ ചേരാൻ സാധാരണ മനുഷ്യർക്ക് വലിയ ആവേശമാണ്. ജീവിതത്തിന്റെ എല്ലാ വ്യഥകളെയും വ്യസനങ്ങളെയും അവർ മറക്കുകയും, ഒരുതരം ലഹരിയോ ഉന്മാദമോ പോലെ സ്വയത്തെ വിസ്മരിക്കയും ചെയ്യാനുള്ള സാധ്യത ഇത്തരം പൂരാനുഭവം നൽകുന്നതുകൊണ്ടാണ് ബഹുജനം അതിൽ ആനന്ദം കണ്ടെത്തുന്നത്. അതിപുരാതന കാലംതൊട്ട് മതങ്ങളാണ് ഇത്തരം പൂരങ്ങൾക്ക് സന്ദർഭമൊരുക്കുന്നത്.

ഏറ്റവും ശുദ്ധമായ അർത്ഥത്തിൽ ഇത് സമൂഹമെന്ന സമഷ്ടിയുടെ സൗന്ദര്യാത്മകാനുഭൂതിയാണ്. എന്നാൽ അത് ജീർണ്ണിച്ചാൽ അതിന്റെ ഏറ്റവും മോശമായ അർത്ഥങ്ങളിലേക്ക് വീഴും. അവിടെ മദ്യലഹരിയും കാമക്രോധങ്ങളും കുത്തഴിഞ്ഞ സാമൂഹിക സാഹചര്യങ്ങളും ലാഭക്കൊതിയും ചൂഷണവും സ്ത്രീപീഡനവും ഒക്കെയുണ്ടാവാം. അതുകൊണ്ട് മതങ്ങളുടെ താത്വികമായ അന്തസ്സത്ത നഷ്ടപ്പെടരുത് എന്ന് വിചാരിക്കുന്ന ആധ്യാത്മിക ഗുരുക്കന്മാരും സമൂഹപരിഷ്ക്കർത്താക്കളും പ്രവാചകന്മാരും നവോത്ഥാന നായകരുമൊക്കെ പലപ്പോഴും ജീർണ്ണിതമായ പൂരോത്സവങ്ങളെ നിശിതമായി വിമർശിക്കുന്നത് എല്ലാ മതപാരമ്പര്യങ്ങളിലും കാണാം.

ഇവിടെ ഒരു സംഘർഷമുണ്ട്. പഴയനിയമത്തിൽ, ഇസ്രായേലിലെ പ്രവാചകന്മാർ തങ്ങൾക്കു ചുറ്റുപാടും നടന്നിരുന്ന ഉത്സവങ്ങളെയും അവയുടെ അനാശാസ്യമായ ആചാരാനുഷ്ഠാനങ്ങളെയും, വിമർശിക്കുന്നതും ഭക്തിയുള്ള മനുഷ്യർ അവയുടെ പുറകേ പോകാതിരിക്കാൻ മുന്നറിയിപ്പും പ്രബോധനവും നൽകുന്നതും കാണാം. സീനായ് മരുഭൂമിയിൽ ദൈവസന്നിധിയിൽ മോശ കയറിപ്പോയ ഉടനെ അഹരോന്റെ നേതൃത്വത്തിൽ ജനം സ്വർണ്ണക്കാള മഹോത്സവം നടത്തിയതിനെതിരെ മോശ രൂക്ഷമായി പ്രതികരിച്ചു. മതത്തിന്റെ പേരിലും ഔദ്യോഗിക ചട്ടക്കൂടിലും ദുരാചാരങ്ങൾ നടമാടുന്നതുകൊണ്ട്, പ്രവാചകന്മാരൊക്കെ മിക്കവാറും ദുഷിച്ചുപോയ പൗരോഹിത്യ ശ്രേണിയ്ക്കും രാജകീയാധികാരങ്ങൾക്കും അവയുടെ അവിശുദ്ധ കൂട്ടുകെട്ടിനുമെതിരായി പോരാടി. ഇന്ത്യയിൽ ഹൈന്ദവ പാരമ്പര്യത്തിൽ പത്തൊൻപതാം നൂറ്റാണ്ടു മുതലുണ്ടായ നവോത്ഥാന പ്രസ്ഥാനങ്ങളിലും ഇതുപോലെ ആദ്ധ്യാത്മിക നേതാക്കൾ മതത്തിന്റെ പേരിലുള്ള ചൂഷണങ്ങളെ ചോദ്യം ചെയ്തു.

ആദ്ധ്യാത്മിക ഉൾക്കാഴ്ചയുള്ള ഒരു രമണ മഹർഷിയോ, ഒരു ശ്രീനാരായണ ഗുരുവോ, ഒരു രാമകൃഷ്ണപരമഹംസനോ ഒന്നും ഇത്തരം ബഹുജനത്തിന്റെ പൂരോത്സവങ്ങളെ സുന്ദരമായ അനുഭവമായി കാണുകയില്ല. ദൃശ്യ-ശ്രാവ്യ-സ്പർശ വിനോദം (spectacle) എന്ന നിലയിൽ മതാനുഷ്ഠാനങ്ങളെ കാണാൻ അവരാരും സമ്മതിക്കുമെന്ന് തോന്നുന്നില്ല. ആരവം മുഴക്കുന്ന ജനസഹസ്രങ്ങൾക്കിടയിൽ അവരെ കാണുകയുമില്ല. അന്തരാത്മാവിന്റെ ഉൾശോഭ തേടുന്ന അത്തരം ആചാര്യന്മാർ വേറൊരു തലത്തിലാണ് അവരുടെ ആനന്ദം കണ്ടെത്തുന്നത്. ആകാശവിതാനത്തിൽ എട്ടുനിലകളിൽ പൊട്ടിവിടരുന്ന



അമിട്ടോ വെടിക്കെട്ടിന്റെ വർണ്ണോജ്ജ്വലതയോ ശബ്ദഘോഷങ്ങളോ ഒക്കെ അവരുടെ നോട്ടത്തിൽ തീർത്തും ബാഹ്യവും ക്ഷണികവും സ്ഥായിയായ ആനന്ദമോ സാമൂഹ്യ പരിവർത്തനമോ സൃഷ്ടിക്കാത്ത മായക്കാഴ്ചകളോ ആയിരിക്കും. അവർക്കൊരു ബദൽപൂരമുണ്ട് (counter-spectacle). അത് ആന്തരികമാണ്, ആത്മാവിന്റെ തലത്തിലാണ്. അത്തരം ബദൽപ്പൂരം അനുഭവിക്കുന്ന വ്യക്തികളിൽ നിന്ന് സ്ഥായിയായ സൽഫലങ്ങൾ സമൂഹത്തിനു പ്രതീക്ഷിക്കാം. അവിടെ മത്സരങ്ങളും വാശിയും വൈരാഗ്യവും മദ്യലഹരിയും ആർത്തിയും പീഡനവുമില്ല. സമഷ്ടിയുടെ ശാന്തിയും ക്ഷേമവും വ്യക്തികളുടെ സ്ഥിരചിത്തതയും നിസ്സംഗതയുമാണ് ബദൽപ്പൂരത്തിന്റെ അനന്തരഫലങ്ങൾ. പക്ഷേ പ്രശ്നമുണ്ട്. ആത്മിക ഗുരുക്കന്മാർ പറയുന്ന ഈ തലങ്ങളിലേക്ക് പ്രവേശിച്ച് സൗന്ദര്യലഹരി നുണയാൻ ബഹുജനങ്ങൾക്ക് കഴിവും താൽപ്പര്യവും ക്ഷമയുമില്ല. മേഘാവൃതമായ സീനായി മലയുടെ മുകളിൽ കനത്ത ഇരുട്ടിലേക്കും മഹാമൗനത്തിലേക്കും കയറി അപ്രത്യക്ഷനായ തങ്ങളുടെ മഹാചാര്യനെ കാത്തിരിക്കാൻ ജനങ്ങൾക്ക് ക്ഷമയില്ല. അദൃശ്യതയും നിശ്ശബ്ദതയും (invisibility and silence) അവരെ ഭ്രാന്തു പിടിപ്പിക്കും. അത് അവർക്ക് വെറും ശൂന്യതയാണ്, ഒന്നുമില്ലായ്മയാണ്. അവർക്ക് പിടിച്ചുനിൽക്കാൻ കാഴ്ച വേണം, ശബ്ദം വേണം, കൂട്ടു വേണം, കൂട്ടം വേണം. അതുകൊണ്ട് തങ്ങളുടെ സ്വർണ്ണാഭരണങ്ങൾ ഉരുക്കിയാണെങ്കിലും അവർ കാളക്കുട്ടിയെ ഉണ്ടാക്കുകയും, ഒരുപക്ഷേ മദ്യം വാറ്റി കുടിച്ചു മത്തരായി പോയും പോയും വിളിച്ച് പ്രതിഷ്ഠയെയും പുരോഹിതനെയും എഴുന്നെള്ളിക്കയും ചെയ്യുന്നു. പിന്നീട് ഇതു കണ്ടു രോഷാകുലനായി ഇറങ്ങിവന്ന് കൈയിലിരുന്ന കൽപ്പലകകൾ എറിഞ്ഞ് കളഞ്ഞ്, വിഗ്രഹം തച്ചുടച്ച്, കത്തിച്ച് ചാമ്പലാക്കി, ജനത്തെ കലക്കി കുടിപ്പിക്കുന്ന മോശയുടെ സൗന്ദര്യാനുഭൂതിയും തന്റെ സ്വന്തം ജനത്തിന്റെ സൗന്ദര്യലഹരിയും തമ്മിൽ യാതൊരു പൊരുത്തവുമില്ല. എന്നാൽ മോശയും അക്കൂടെ കൂടി സർവ്വാഡംബര വിഭൂഷിതനായി, സ്വർണ്ണകാളക്കുട്ടിയോടൊപ്പം, കൊടിക്കൂറകൾ പാറുന്ന സിംഹാസനത്തിൽ വിഗ്രഹമായി ഇരുന്ന്, ദൈവം പണ്ടു കൊടുത്ത 'പാമ്പ്വടി' പൊക്കി ജനത്തെ നാലുപാടും ആശീർവദിച്ച്, ജയ്വിളികൾ കേട്ട് രോമാഞ്ചമണിഞ്ഞ് ആഘോഷമായി പോയിരുന്നെങ്കിൽ സംഘർഷം ഒഴിവാക്കാമായിരുന്നു. സഹോദരൻ അഹരോനും സന്തോഷിച്ചേനെ. പക്ഷേ സീനായിയുടെ അത്യുന്നതങ്ങളിൽ ഇരുട്ടിലും മൗനത്തിലും എഴുതിക്കിട്ടിയ പത്തു കൽപ്പനകൾ മനുഷ്യരാശിക്കു

എന്നേക്കുമായി നഷ്ടപ്പെട്ടേനെ. ഇസ്രായേൽ എന്നൊരു ജനതയും സംസ്കാരവും ഗർഭപാത്രത്തിൽ വച്ചുതന്നെ അലസിപ്പോയേനെ. ഇവിടെയാണ് മോശ "പ്രവാചകന്മാരുടെ തലവൻ" ആകുന്നത്. ദിവ്യമായ ഉൾക്കാഴ്ചയിലൂടെ, ദീർഘദൃഷ്ടിയിലൂടെ, ജനപ്രിയ സൗന്ദര്യത്തിന്റെ നിഷേധത്തിലൂടെ, തന്റെ ജനതയുടെ ഭാവിയ്ക്ക് രൂപംകൊടുത്ത പ്രവാചക തലവൻ. പിൽക്കാലത്ത്, യറുശലേം ദേവാലയം വിശുദ്ധീകരിക്കാൻ ധാർമ്മികരോഷത്തോടെ ചാട്ടവാറെടുത്ത യേശു മോശയുടെ പൈതൃകത്തെ അനുസ്മരിപ്പിക്കുന്നു.

ഇവിടെ പൗലോസ് അപ്പസ്തോലൻ വിവരിക്കുന്ന ഒരു "കൂത്തുകാഴ്ച" (spectacle) യെക്കുറിച്ച് സൂചിപ്പിക്കേണ്ടതാണ്. 1 കോരിന്ത്യർ 4:9-10. "ഞങ്ങൾ ലോകത്തിന്, ദൂതന്മാർക്കും മനുഷ്യർക്കും തന്നേ, കൂത്തുകാഴ്ചയായിത്തീർന്നിരിക്കുന്നു. അതിനാൽ ദൈവം അപ്പോസ്തോലന്മാരായ ഞങ്ങളെ ഒടുക്കത്തവരായി വധശിക്ഷയ്ക്ക് വിധിക്കപ്പെട്ടവരെപ്പോലെ നിറുത്തി എന്ന് എനിക്കു തോന്നുന്നു. ഞങ്ങൾ ക്രിസ്തു നിമിത്തം വിഡ്ഢികൾ; നിങ്ങൾ ക്രിസ്തുവിൽ വിവേകികൾ; ഞങ്ങൾ ബലഹീനർ; നിങ്ങൾ ബലവാന്മാർ; നിങ്ങൾ മഹത്തുക്കൾ; ഞങ്ങൾ മാനഹീനർ അത്രേ."

പൗലോസ് ശ്ലീഹാ സ്ഥാപിച്ച കോരിന്തിലെ സഭയിലെ ക്രിസ്ത്യാനികളെ പ്രബോധിപ്പിക്കുമ്പോൾ ശാസനാരൂപേണയാണിത് പറയുന്നത്. അവരുടെ ജീവിതശൈലിയും വഴക്കുകളും മുൻവിധികളും ഒന്നും ക്രിസ്തുവിന്റെ അനുഗാമികൾക്ക് ചേരുന്നതല്ലെന്ന് പറയുന്ന വിശുദ്ധ പൗലോസ് താനുൾപ്പെടെയുള്ള അപ്പോസ്തോലന്മാരുടെ എളിയ ജീവിതരീതികളെ അവരുടേതുമായി താരതമ്യപ്പെടുത്തുന്നു. അവർ ലോകപ്രകാരമുള്ള അധികാരവും മഹത്വവും തേടുന്നു. കക്ഷിമത്സരങ്ങളിൽ അഭിരമിക്കുന്നു. ഇതൊന്നും ക്രിസ്തീയതയല്ല.

ക്രിസ്തുമാർഗ്ഗം ഒരു മതമായിത്തീർന്ന് സ്ഥാപനവൽക്കരിക്കപ്പെട്ട പിൽക്കാലത്ത് റോമൻ-ബിസന്റയിൻ സാമ്രാജ്യ ശൈലിയിൽ വേഷഭൂഷാദികളും ആഢംബരശൈലികളും വൈദികാധികാര സ്ഥാനങ്ങളും സൃഷ്ടിച്ച്, ലോകത്തിനു മുൻപിൽ ആകർഷണീയമായ ഒരു ദൃശ്യ-ശ്രാവ്യ കാഴ്ച (spectacle) ഒരുക്കാനാണ് അതിന്റെ വൈദിക മേലദ്ധ്യക്ഷന്മാർ പലരും ശ്രമിച്ചത്. വർണ്ണശബളമായ വൈദിക വേഷങ്ങൾ ഒന്നിനുമേൽ മറ്റൊന്നായി വാരിച്ചുറ്റി, മഹത്തായ കത്തീഡ്രലുകൾ പണിത്, സിംഹാസനങ്ങളിൽ ഉപവിഷ്ടരായി എഴുന്നെള്ളിപ്പുകൾ ഏറ്റുവാങ്ങി എല്ലാവരുടെയും ശ്രദ്ധയും ആകർഷണവും നേടാനായി അവർ തമ്മിലുള്ള മത്സരം. ലോകത്തിനു മുൻപിൽ അങ്ങനെ അവർ പൂരക്കാഴ്ചയായി വിരാജിക്കയാണ്.

ഇതിനു നേരെ വിരുദ്ധമാണ് പൗലോസ് അപ്പസ്തോലൻ പറയുന്ന കൂത്തുകാഴ്ച. റോമൻ ചക്രവർത്തിമാരോ സർവ്വസൈന്യാധിപരോ ശത്രുസംഹാരം നടത്തി, സാമ്രാജ്യതലസ്ഥാനത്തേക്ക് എഴുന്നെള്ളുമ്പോൾ, അതൊരു ദൃശ്യവിസ്മയമാണ്. വിജയോത്സവ ഘോഷയാത്രയുടെ ഏറ്റവും ഒടുക്കത്തെ അറ്റത്ത്, ശത്രുക്കളിൽ നിന്ന് തങ്ങൾ പിടിച്ചെടുത്ത വിലയേറിയ വസ്തുക്കളോടൊപ്പം പട്ടാളക്കാർ, രാജകുമാരന്മാർ, പ്രഭുക്കന്മാർ തുടങ്ങിയവരെയെല്ലാം ചങ്ങലയിട്ട് അടിമകളായി റോമിലെ പുരുഷാരത്തിനു മുൻപിൽ പ്രദർശിപ്പിച്ചുകൊണ്ടാണ് ഘോഷയാത്ര നീങ്ങുന്നത്. അവരിൽ പലരെയും പിന്നീട് സ്റ്റേഡിയത്തിൽ മൃഗയുദ്ധം നടത്തിച്ചും, മറ്റുതരത്തിൽ പീഡിപ്പിച്ചും റോമൻ പൗരന്മാരെ വിനോദിപ്പിക്കും. ക്രൂരമായ മരണത്തിനായി വിധിക്കപ്പെട്ടവരാണ് മിക്ക അടിമകളും. അവിടെ ആരവമിടുന്ന പുരുഷാരത്തിനു മുൻപിൽ അവർ "കൂത്തുകാഴ്ച" (spectacle) ആയിത്തീരുന്നതിനെയാണ് ഇവിടെ പൗലോസ് ശ്ലീഹാ സൂചിപ്പിക്കുന്നത്. കോരിന്തിലെ ചില ക്രിസ്ത്യാനികൾ അവരുടെ തെറ്റായ അധികാരമോഹങ്ങളും കലഹങ്ങളും വ്യവഹാരങ്ങളും മൂലം പിൽക്കാലത്ത് രാജകീയ മതമായിത്തീർന്ന ഔദ്യോഗിക ക്രിസ്തുമതത്തിന്റെ ശൈലിയാണ് മുൻകൂട്ടി സൂചിപ്പിച്ചത്.

എന്നാൽ മറ്റുള്ളവർക്ക് കണ്ട് ചിരിക്കാനും പരിഹസിക്കാനും, ചീമുട്ടയെറിയാനും ഉപദ്രവിക്കാനും പാകത്തിൽ, "ക്രിസ്തുനിമിത്തം വിഡ്ഢി"കളായി (Fools for the sake of christ) തീർന്ന്, തിന്മയ്ക്ക് പകരം നന്മ കൊടുത്ത്, ശാപത്തിനു പകരം അനുഗ്രഹം നൽകി, ബദൽ പൂരക്കാഴ്ച ഒരുക്കുന്നതിനെക്കുറിച്ചാണ് ഇവിടെ അപ്പോസ്തലൻ പറയുന്നത് (2 കോരിന്ത്യർ 2:14-16 കൂടി നോക്കുക).

റോമാ സാമ്രാജ്യത്തിൽ ആദ്യകാല ക്രിസ്ത്യാനികൾ കണ്ടത് വളരെ ജീർണ്ണിച്ച ഉത്സവങ്ങളും രാജകീയ വിജയാഘോഷങ്ങളുമായിരുന്നു. പേഗൻ എന്ന് പിൽക്കാല പാശ്ചാത്യ ചരിത്രകാരന്മാർ പൊതുവെ വിശേഷിപ്പിച്ച, വിവിധതരത്തിലുള്ള ദേവീദേവന്മാരുടെ പേരിൽ ആരാധനയും ആഘോഷവും നടത്തുന്ന നിരവധി മതകേന്ദ്രങ്ങൾ അവിടെ നിലവിലുണ്ടായിരുന്നു. അവയുടെയെല്ലാം പ്രധാന സ്വഭാവങ്ങളിലൊന്ന് ക്രൂരതയായിരുന്നു. മനുഷ്യനോടും മൃഗങ്ങളോടും കുഞ്ഞുങ്ങളോടുമെല്ലാമുള്ള ക്രൂരവിനോദങ്ങൾക്ക് വളരെ ക്രിസ്ത്യാനികളും ഇരയായിട്ടുണ്ട്. ഇപ്പോഴും നമുക്കു കാണാവുന്ന റോമിലെ കൊളോസിയം ഇതിനൊക്കെ പ്രധാന വേദിയായിരുന്നു. എല്ലാവിധമായ അനീതിയും നരബലിപോലുള്ള അനാചാരങ്ങളും ദേവദാസി സമ്പ്രദായവും കുത്തഴിഞ്ഞ കുടുംബജീവിതവും, എളിയവരോടും അടിമകളോടും സ്ത്രീകളോടും പരദേശികളോടുമുള്ള നിർദ്ദയതയുമാണ് ഇത്തരം ഉത്സവങ്ങളിൽ നിന്ന് വിട്ടുനിൽക്കാൻ ക്രിസ്തുമാർഗ്ഗക്കാരെ പ്രേരിപ്പിച്ചത്.

എന്നാൽ നാം ജീവിക്കുന്ന ഈ കാലഘട്ടത്തിൽ കാര്യങ്ങൾ വളരെ വ്യത്യാസപ്പെട്ടിട്ടുണ്ട്. കേരളം പോലുള്ള സ്ഥലങ്ങളിൽ കർശനമായ നിയമവ്യവസ്ഥയും പോലീസിന്റെ ജാഗ്രതയും ജനകീയ സർക്കാരുകളുടെ മേൽനോട്ടവും മൂലമായിരിക്കാം പെരുനാളുകൾ, ഉത്സവങ്ങൾ, പൂരങ്ങൾ എന്നിവയെല്ലാം വലിയ കുഴപ്പങ്ങളില്ലാത്ത, സാമാന്യം സുശിക്ഷിതമായ മതാചാരങ്ങളായി മാറിയിട്ടുണ്ട്. ഈ ലേഖകന്റെ ചെറുപ്പത്തിൽ, പള്ളിപ്പെരുനാളുകളുടെ തെരുവ് റാസകളിൽ മദ്യപന്മാർ പരസ്യമായി അഴിഞ്ഞാടുന്നത് കണ്ടിട്ടുണ്ട്. ഒളിഞ്ഞും തെളിഞ്ഞും മദ്യത്തിന്റെ ഉപയോഗം കൂടിയിട്ടുണ്ടെങ്കിലും പൊതുമാന്യത ലംഘിക്കുന്ന അവസരങ്ങൾ ഉത്സവങ്ങളിൽ പൊതുവെ കുറഞ്ഞു. കർശനമായ നിയമപാലനം തന്നെ ഈ മാറ്റത്തിനു കാരണം. അക്രമത്തിൽ നിന്നും അഴിഞ്ഞാട്ടത്തിൽ നിന്നും വിമുക്തമായെങ്കിലേ സാമൂഹ്യാഘോഷങ്ങളുടെ സൗന്ദര്യം നമുക്കു തെളിഞ്ഞു വരികയുള്ളൂ. അങ്ങനെ വന്നാൽ, പഴയകാലങ്ങളിലേതുപോലെ, പൂരസൗന്ദര്യത്തിന്റെ സന്തോഷങ്ങളെ ആത്മീയാചാര്യന്മാർക്ക് പൂർണ്ണമായും തള്ളിപ്പറയേണ്ടി വരികയില്ല.

മതങ്ങളുടെയും സാമൂഹ്യാചാരങ്ങളുടെയും ചരിത്രം നോക്കിയാൽ ഉത്സവങ്ങൾക്കും പെരുനാളുകൾക്കും സവിശേഷമായ അർത്ഥധ്വനികളുണ്ട്. ഇന്ത്യയിൽ വന്ന് ഉപരിപഠനം നടത്തിയ പ്രശസ്ത റുമേനിയൻ-അമേരിക്കൻ പണ്ഡിതൻ മിർച്ചാ ഇലിയാദ് (Mircea Eliade) ഇത്തരം വാർഷികാഘോഷങ്ങളുടെ പ്രാധാന്യത്തെ പ്രപഞ്ചക്രമവുമായി ബന്ധപ്പെടുത്തി നന്നായി വ്യാഖ്യാനിച്ചിട്ടുണ്ട് (The Myth of Eternal Return, 1954. ഇംഗ്ലീഷ് വിവർത്തനം; ഇലിയാദിന്റെ സംഭാവനകളെക്കുറിച്ച് ഈ ലേഖകൻ നടത്തിയ പ്രഭാഷണം 'ആധുനിക വിചാരശിൽപ്പികൾ' രണ്ടാം ഭാഗം, ഡി.സി. ബുക്ക്സ്, കോട്ടയം, 2011).

സമൂഹത്തിന്റെ മാനസികമായ സുസ്ഥിതിക്കും സന്തോഷത്തിനും ഉത്സവങ്ങളും പെരുനാളുകളും കൂടിയേ തീരൂ. ഒറ്റപ്പെട്ട ശരീരവുമായി കഴിയുന്ന വ്യക്തികൾ ഒരുമിച്ച് വന്ന് ഒരു ശരീരമായിത്തീരുന്ന അനുഭവം തൽക്കാലത്തേക്കെങ്കിലും ഇത്തരം ആഘോഷങ്ങളിലുണ്ട്. ആധുനിക മതേതര ലോകത്തിൽ പലതരം സൽക്കാരപാർട്ടികൾ ഇതേ ധർമ്മമാണ് തേടുന്നത്. വ്യക്തിഗതമായ സ്വയത്തെ മറക്കാനും സമഷ്ടിയുടെ ഏകശരീരബോധത്തിൽ അലിഞ്ഞു ചേരാനുമുള്ള ഈ സഹജമായ തൃഷ്ണ വെളിപ്പെടുത്തുന്നത് മനുഷ്യവംശം മുഴുവൻ ഒന്നാണ്, ഒരു ശരീരമാണ് എന്ന മൗലിക ചോദനയാണ് എന്നു പറയാം. ഒറ്റപ്പെട്ട മനുഷ്യൻ മനുഷ്യനല്ല. എന്നാൽ ഇതു പറയുന്നത് ഉത്സവാഘോഷങ്ങളുടെ ഏറ്റവും വിശുദ്ധമായ അന്തസ്സത്തയെക്കുറിച്ചാണ് എന്ന് മറക്കരുത്. അതിവേഗം ജീർണ്ണതയിലേക്ക് കൂപ്പുകുത്താൻ എല്ലാ സാമൂഹികാഘോഷങ്ങൾക്കും സാധ്യതയുണ്ട്. അതുകൊണ്ടാണ് പ്രവാചകന്മാരും ഗുരുക്കന്മാരും അവയ്ക്കെതിരെ കൂടെക്കൂടെ ചാട്ടവാറെടുക്കുന്നത്.

അപ്പോൾ ഒരുവിധത്തിൽ പറഞ്ഞാൽ, ആഘോഷവും അന്തരാത്മാവും തമ്മിലുള്ള, മേളവും മൗനവും തമ്മിലുള്ള ഒരു സന്തുലിതബന്ധം നമുക്ക് എപ്പോഴും ആവശ്യമാണ്. ലോകത്തിലെ എല്ലാ സംസ്കാരങ്ങളിലും, കലകൾ, നൃത്തവും ചിത്രവും മുതൽ വാദ്യമേളവും വാസ്തുശിൽപ്പവും വരെ, ആരാധനാലയങ്ങളോടുമുള്ള ബന്ധത്തിലാണ് എന്നു മറക്കരുത്. അവ നൽകുന്ന സാമൂഹിക സൗന്ദര്യാനുഭൂതിയെ അവഗണിക്കാൻ പാടില്ല. കലയിലെ സൗന്ദര്യത്തെ വ്യക്തിഗതമായി ആത്മനിഷ്ഠമായി മാത്രം കാണുന്ന ലാവണ്യവിചാരം അത്ര ആരോഗ്യപൂർണ്ണമല്ല. മനുഷ്യരാശി മുഴുവൻ വർഗ്ഗവർണ്ണ ഭേദമില്ലാതെ ഒരുമിച്ച് ഒരു ശരീരമായി അനുഭവിക്കുന്ന സൗന്ദര്യാനുഭൂതിക്ക് സ്ഥായിയായ ആദ്ധ്യാത്മികഭാവമുണ്ട്. വ്യക്തിഗതവും ആത്മനിഷ്ഠവുമായ അനുഭൂതികൾ പ്രധാനമാണ്. എന്നാൽ അവ ഏകഗാത്രബോധത്തിന്റെ സൗന്ദര്യാനുഭൂതിയിലേക്ക് തുറക്കുന്ന ജനാലകളാണ്. ജനാലയുടെ ഫ്രെയിമിലല്ല നാം സൗന്ദര്യം കാണേണ്ടത്, അതു കാട്ടിത്തരുന്ന അമേയമായ മനുഷ്യ-പ്രപഞ്ച ദൃശ്യത്തിലാണ് നാം ലാവണ്യം തേടേണ്ടത്. ◆

## യൂയാക്കിം മാർ ഈവാനിയോസ് (1858-1925)



**ഓർമ്മ ജൂൺ 6-ന് പരുമല സെമിനാരിയിൽ**

തുമ്പമൺ, കണ്ടനാട് ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ (1913-25) ആയിരുന്നു. കണ്ടനാട് കരാട്ടുവീട്ടിൽ കോരയുടെ പുത്രനായി 1858-ൽ ജനിച്ചു. കോനാട്ട് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ ശിക്ഷണത്തിൽ സുറിയാനിയും സഭാവിശ്വാസ പ്രമാണങ്ങളും പഠിച്ചു. പ. പത്രോസ് - III പാത്രിയർക്കീസിൽ നിന്ന് 1876 മെയ് 5-ന് (മേടം 23) കണ്ടനാട് പള്ളിയിൽ വച്ച് യൗഫ്പദിയക്കിനോ പട്ടം സ്വീകരിച്ചു. 1882 ഏപ്രിൽ 6-ന് (മീനം 25) ശെമവൂൻ മാർ ദീവാന്നാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് കടുങ്ങമംഗലം പള്ളിയിൽ വച്ച് പൂർണ്ണ ശെമ്മാശുപട്ടം സ്വീകരിച്ചു. കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് പുലിക്കോട്ടിൽ മാർ ദീവാന്നാസ്യോസ് മെത്രാപ്പോലീത്താ 1892 ഏപ്രിൽ 14-ന് കശീശാപട്ടം നൽകി.

ദീർഘകാലം പഴയ സെമിനാരിയിലും പരുമല സെമിനാരിയിലും താമസിച്ചു. യെരുശലേമിൽ വച്ച് 1908-ൽ അബ്ദള്ളാ പാത്രിയർക്കീസ് റമ്പാൻ സ്ഥാനം നൽകി. അബ്ദള്ളാ പാത്രിയർക്കീസ് മലങ്കര വന്ന് ലൗകികാധികാരം കൈയടക്കുവാൻ ശ്രമിച്ചപ്പോൾ, ഇദ്ദേഹം വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം നിന്ന് അതിനെ ശക്തിയായി എതിർത്തു.

1913 ഫെബ്രുവരി 9-ന് ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ വച്ച് പ. അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ സാന്നിദ്ധ്യത്തിൽ കാതോലിക്കായും മറ്റു മെത്രാന്മാരും കൂടി ഇദ്ദേഹത്തിനും വാകത്താനം ഗീവർഗ്ഗീസ് റമ്പാനും മേല്പട്ടസ്ഥാനം നൽകി. യൂയാക്കിം മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി പരുമല ആസ്ഥാനമാക്കി തുമ്പമൺ, കണ്ടനാട് എന്നീ ഭദ്രാസനങ്ങളുടെ ഭരണസാരഥ്യം വഹിച്ചു.

1925 ജൂൺ 6-ന് കാലം ചെയ്തു. പരുമല സെമിനാരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

## ഔഗേൻ മാർ ദീവന്നാസ്യോസ് (1955-2007)



**ഓർമ്മ ജൂൺ 6-ന് വാകത്താനം വള്ളിക്കാട്ട് ദയറാ ചാപ്പലിൽ**

നിലയ്ക്കൽ ഭദ്രാസനത്തിലെ റാന്നി മുക്കാലുമൺ മാവേലിൽ പേരങ്ങാട്ടു മത്തായി കുര്യൻ, സാറാമ്മ കുര്യൻ ദമ്പതികളുടെ പുത്രനായി 1955 ജൂലൈ ഒന്നിന് ജനിച്ചു. ഫിസിക്സിൽ ബി.എസ്സി., ഹിസ്റ്ററിയിൽ എം.എ., വൈദികസെമിനാരിയിൽനിന്ന് ജി.എസ്.റ്റി. എന്നീ ബിരുദങ്ങൾ കരസ്ഥമാക്കി.

1979-ൽ ശെമ്മാശുപട്ടവും 1980 -ൽ വൈദികപട്ടവും സ്വീകരിച്ചു. 1992-ൽ റമ്പാനായി. പ. മാത്യൂസ് പ്രഥമൻ ബാവായുടെ സെക്രട്ടറി, ദേവലോകം അരമന മാനേജർ, കോട്ടയം സെൻട്രൽ ഭദ്രാസന സെക്രട്ടറി, വാകത്താനം വള്ളിക്കാട്ട് ദയറാ മാനേജർ, പീരുമേട് എൻജിനീയറിങ് കോളജ് റസിഡന്റ് മാനേജർ, എപ്പിസ്കോപ്പൽ സിനഡ് ഓഫീസ് സെക്രട്ടറി എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചു.

മലങ്കര അസോസിയേഷൻ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തതിനെത്തുടർന്ന് 2005 മാർച്ച് 5-ന് പരുമല സെമിനാരിയിൽവച്ച് പ. മാത്യൂസ് ദ്വിതീയൻ ബാവ എപ്പിസ്കോപ്പയായി വാഴിച്ചു. 2006 ഫെബ്രുവരിയിൽ മെത്രാപ്പോലീത്തയായി. ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്തയായി സ്തുത്യർഹമായി പ്രവർത്തിച്ചുവരെ 2007 ജൂൺ 6-ന് വാഹനാപകടത്തെത്തുടർന്ന് കാലംചെയ്തു. വാകത്താനം വള്ളിക്കാട്ട് ദയറായിൽ കബറടക്കി.



**Release of the Book Published in Memorial of Dr. Yohannan Sankarathil Cor-Episcopa was blessed by HH Mathews III Catholicose. The Book was handed over by Elcy Yohannan Sankarathil to Baselios Marthoma Mathews III at Catholicate Palace, Devalokam**




## അസ്സോസിയേഷൻ ആലോചനാ യോഗം ചേർന്നു

പത്തനാപുരം: മൗണ്ട് താബോർ ദയറാങ്കണത്തിലെ 'തോമാ മാർ ദീവന്നാസിയോസ് നഗറിൽ' ഓഗസ്റ്റ് 4-ന് ചേരുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗത്തിന്റെ അനുഗ്രഹീതമായ നടത്തിപ്പ് സംബന്ധിച്ചുള്ള ആലോചനാ യോഗം താബോർ ദയറായിൽ ചേർന്നു. സീനിയർ മെത്രാപ്പോലീത്താ കുര്യാക്കോസ് മാർ ക്ലിമ്മീസ് അദ്ധ്യക്ഷത വഹിച്ചു. ഡോ. ജോസഫ് മാർ ദീവന്നാസ്യോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, ഡോ. സഖറിയാസ് മാർ അപ്രേം, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, കൊല്ലം, തുമ്പമൺ, കൊട്ടാരക്കര പുനലൂർ-അടൂർ കടമ്പനാട് എന്നീ ഭദ്രാസനങ്ങളിലെ സെക്രട്ടറിമാർ, മാനേജിങ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, മൗണ്ട് താബോർ ദയറാ സുപ്പീരിയർ ഫാ. ബെഞ്ചമിൻ മാത്തൻ തുടങ്ങിയവർ സംബന്ധിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# ... കൂടപ്പെടുന്നവരും നാമാകണം...

ഡോ. എം. കുര്യൻ തോമസ്

*പ്രിയരെ,*

*നിഖ്യാ സുന്നഹദോസിൽ പങ്കെടുത്ത 318 പിതാക്കന്മാരെപ്പോലെ നിങ്ങൾ വർത്തിക്കണം എന്നു പ. ബാവാ തിരുമനസുകൊണ്ട് കല്പിച്ചതിന്റെ സാരം നിങ്ങൾ അതർഹിക്കുന്ന ഗൗരവത്തോടെ മനസിലാക്കിയിരിക്കുമെന്നു നാം വിശ്വസിക്കുന്നു. അവരെപ്പോലെ ഉയർന്ന നിലയിൽ നിങ്ങൾ പെരുമാറണം എന്നത്രെ തിരുമേനി കല്പിച്ചത്. മലങ്കരസഭയുടെ പള്ളി പ്രതിപുരുഷയോഗമാണിത്. മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുക എന്ന ചുമതലയേറിയ കൃത്യമാണ് നിങ്ങൾക്കുള്ളത്. നിങ്ങളെ തിരഞ്ഞെടുത്തയച്ചവർ നിങ്ങൾ യോഗ്യമായി നിങ്ങളുടെ ചുമതല നിർവഹിച്ചു സന്തോഷപൂർവം തിരിച്ചു ചെല്ലണമെന്നാണ് ആഗ്രഹിക്കുന്നത്. അവർ നിങ്ങളിൽ അർപ്പിച്ചിട്ടുള്ള വിശ്വാസത്തേയും അവരുടെ വാഞ്ചയേയും നിങ്ങൾ ആത്മാർത്ഥമായി ആദരിക്കുമെന്നു നാം വിശ്വസിക്കുന്നു. ...*

1959 സെപ്റ്റംബർ 16-നു കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ സെമിനാരി പ്രിൻസിപ്പാൾ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ) നടത്തിയ പ്രസംഗത്തിന്റെ പ്രാരംഭമാണ് മുകളിൽ ഉദ്ധരിച്ചത്. സാർവത്രിക സുന്നഹദോസുകളിൽ പ്രഥമമായ ക്രിസ്തുവർഷം 325-ലെ നിഖ്യാ സുന്നഹദോസുമായി മലങ്കര അസോസിയേഷനെ അദ്ദേഹവും, അതിനു മുമ്പ് അദ്ധ്യക്ഷനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായും താരമതമ്യപ്പെടുത്തിയത് അതിന്റെ ഉന്നതമായ സ്ഥാനത്തെ ബോദ്ധ്യപ്പെടുത്താനാണ്. പ്രത്യേകിച്ചും മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുന്ന പ്രക്രിയയുടെ.

അവൈദികർക്ക് ഭൂരിപക്ഷമുള്ള ലോകത്തിലെ ഏറ്റവും ശക്തമായ പ്രതിനിധി സഭയാണ് മലങ്കര അസോസിയേഷൻ. സ്വന്തം സ്വാതന്ത്ര്യം പ്രഖ്യാപിക്കാനും (1653-മട്ടാഞ്ചേരി) വേദതലവനെ തിരഞ്ഞെടുക്കാനും (1653- ഇടപ്പള്ളി) വിശ്വാസം നിശ്ചയിക്കാനും (1686-ചെങ്ങന്നൂർ) ആരാധനക്രമം തിരഞ്ഞെടുക്കാനും (1769-മാവേലിക്കര, 1809-കണ്ടനാട്) പാരമ്പര്യവാഴ്ച അവസാനിപ്പിച്ചു മെത്രാന്മാരെ തിരഞ്ഞെടുക്കുവാനും ഭരണക്രമം നിശ്ചയിക്കാനും (1809 -കണ്ടനാട്, 1876-മുളന്തുരുത്തി) ഒക്കെയുള്ള അധികാരം മലങ്കര അസോസിയേഷൻ കൈയ്യാളിയിരുന്നു. ഇതൊക്കെതന്നെയാണ് നിഖ്യാ അടക്കമുള്ള സാർവത്രിക സുന്നഹദോസുകൾ ചെയ്തതും.

മലങ്കര മെത്രാന്റെ കല്പനപ്രകാരം പള്ളിയോഗങ്ങൾ തിരഞ്ഞെടുത്ത് ദേശകുറി സഹിതം അയക്കുന്ന കത്തനാരുമാരും അവൈദികരും അടങ്ങുന്ന പ്രതിനിധികളാണ് മലങ്കരപള്ളിയോഗമായി നിർണ്ണായക തീരുമാനങ്ങൾ എടുത്തിരുന്നത്. ആലോചനാ വിഷയം സൂചിപ്പിച്ച് അതിനെക്കുറിച്ച് ആലോചിച്ച് അഭിപ്രായം പറയുവാൻ പ്രതിനിധികളെ അയയ്ക്കുവാനായിരുന്നു മലങ്കര മെത്രാൻ പള്ളിയോഗങ്ങൾക്കു കല്പന അയച്ചിരുന്നത്. അതീവ പ്രാധാന്യമുള്ള അനിവാര്യമായ സാഹചര്യങ്ങളിൽ മാത്രമായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടു വരെ മലങ്കര പള്ളിയോഗം കൂടിയിരുന്നത്. അവ *സുന്നഹദോസ്* എന്നുതന്നെയാണ് അറിയപ്പെട്ടിരുന്നത്.

കാലം മുമ്പോട്ടു കടന്നതോടെ ഇടവക പള്ളികളുടെ എണ്ണവും മലങ്കര പള്ളിയോഗം ആലോചിക്കേണ്ട വിഷയങ്ങളുടെ സംഖ്യയും വർദ്ധിച്ചു. തുടരെത്തുടരെ മലങ്കര പള്ളിയോഗം കൂടുക പ്രായോഗികമല്ലാത്തതിനാൽ ഒരു പകരം സംവിധാനത്തെപ്പറ്റി ചിന്തിക്കേണ്ടി വന്നു. ഈ ആലോചനകളാണ് 1876-ൽ മുളന്തുരുത്തി സുന്നഹദോസ് വ്യവസ്ഥാപിതമായ മലങ്കര അസോസിയേഷനും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും രൂപീകരിക്കുന്നതിൽ കലാശിച്ചത്. അന്നുമുതൽ 1934-ൽ സഭാ ഭരണഘടനാ നിർമ്മാണത്തോടെ

**മുൻ കാലങ്ങളിൽ ഇതിൽ അംഗങ്ങളായിരുന്നത് സ്വയപരിത്യാഗവും പ്രാഗത്ഭ്യവും സമൂഹമദ്ധ്യത്തിൽ അംഗീകാരവുമുള്ള നിഷ്കാമകർമ്മികളായ വ്യക്തിത്വങ്ങളുടെ ഉടമകളാണ്. അന്ന് ഈ സ്ഥാനത്തേക്ക് കടന്നുവരാൻ വിമുഖത കാട്ടിയിട്ടുള്ളവരെ പലപ്പോഴും സഭ നിർബന്ധിച്ച് ഈ സ്ഥാനത്തേക്ക് കൊണ്ടുവരികയാണ് ചെയ്തിരുന്നത്.**

*വിശ്വാസം പട്ടത്വം അച്ചടക്കം* എന്നിവ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വിട്ടുകൊടുക്കുന്നതുവരെ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയായിരുന്നു പഴയ മലങ്കര പള്ളിയോഗത്തിന്റെ ഏതാണ്ട് എല്ലാ അധികാരങ്ങളും വഹിച്ചിരുന്നത്. മലങ്കര മെത്രാപ്പോലീത്താ, കൂട്ടു ട്രസ്റ്റിമാർ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, *വിശ്വാസം പട്ടത്വം അച്ചടക്കം* എന്നിവയിൽ അധികാരമുള്ള എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗങ്ങളായ മേല്പട്ടക്കാർ എന്നിവരെ തിരഞ്ഞെടുക്കുന്നത് മലങ്കര അസോസിയേഷൻ തന്നെയാണ്.

അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്കു സഭ കല്പിച്ചിരുന്ന വില എത്രയെന്ന് അറിയണമെങ്കിൽ 1906-ൽ കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) പ്രസിദ്ധീകരിച്ച സഭാ പഞ്ചാംഗത്തിൽ മാനേജിംഗ് കമ്മിറ്റിയെ പ്രതിപാദിച്ചിരിക്കുന്നത് പരിശോധിച്ചാൽ മതി. കർത്താവിന്റെ സഹോദരനായ വി. യാക്കോബിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യെറുശലേം സുന്നഹദോസിനെപ്പറ്റിയുള്ള അപ്പോസ്തോല പ്രവർത്തികളിലെ ... *ഈ സംഗതിയെപ്പറ്റി വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നുകൂടി* ... (15.6) എന്ന വേദവാക്യത്തിനു കീഴിലാണ് മാനേജിംഗ് കമ്മിറ്റി രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്.

സഭാഭരണഘടനയിലെ പ്രസക്ത വകുപ്പുകളുടെ അടിസ്ഥാനത്തിൽ കാലാനുസൃതമായി അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പുകൾക്ക് നടപടിച്ചട്ടം നിലവിൽ വന്നു. അതിലും കാലാനുസൃതമായ പരിഷ്കാരങ്ങൾ അനിവാര്യമായതിനാലാണ് 1970 മുതൽ നിലവിലുള്ളതും 2016-ൽ പരിഷ്കരിച്ചതുമായ 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച നടപടി ചട്ടങ്ങൾ' ഭാഗം 6X ജനറൽ 8-ാം വകുപ്പിൽ *അസോസിയേഷനും, മാനേജിംഗ് കമ്മിറ്റിയും തെരഞ്ഞെടുക്കേണ്ട എല്ലാ സ്ഥാനികളുടേയും അംഗങ്ങളുടേയും പ്രായം, യോഗ്യത, പെരുമാറ്റച്ചട്ടം, മേൽച്ചട്ടങ്ങളുടെ ഭേദഗതി എന്നിവ സംബന്ധിച്ച് യുക്തമായ തീരുമാനങ്ങളെടുക്കുന്നതിനും, പ്രഖ്യാപിച്ച് നടപ്പിൽ വരുത്തുന്നതിനും മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവകാശമുണ്ടായിരിക്കുന്നതാണ്* എന്നു പറഞ്ഞിരിക്കുന്നത്.

മാനേജിംഗ് കമ്മിറ്റിയുടെ എണ്ണവും വണ്ണവും വർദ്ധിച്ചതോടെ അനഭിമിതമായ പല ദുർനടപ്പുകളും അതിന്റെ തിരഞ്ഞെടുപ്പിൽ ഉയർന്നുവന്നു. പ്രാദേശികമായ അസന്തുലിതാവസ്ഥയായിരുന്നു അതിൽ പ്രധാനം. ഈ കുറവു പരിഹരിക്കാനാണ് മാനേജിംഗ് കമ്മിറ്റിയിൽ ഭദ്രാസനാടിസ്ഥാനത്തിൽ അംഗത്വം നിശ്ചയിച്ചതും, അവരെ അതത് ഭദ്രാസനത്തിലെ അസോസിയേഷൻ അംഗങ്ങൾ നാമനിർദ്ദേശം ചെയ്യുന്ന നടപടി ആവിഷ്ക്കരിച്ചതും.

പക്ഷേ ഇതുകൊണ്ടൊന്നും ഉദ്ദേശിച്ച ഫലം കണ്ടില്ല എന്നതാണ് വാസ്തവം. കാലം കഴിയുന്തോറും കാര്യവിവരമുള്ള അംഗങ്ങളുടെ എണ്ണം സമിതികളിൽ കുറഞ്ഞു വരുന്നതായിയാണ് കാണുന്നത്. ഇതഃപര്യന്തമുള്ള മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ പട്ടിക പരിശോധിച്ചാൽ ഇതു പകൽപോലെ വ്യക്തമാകും. മുൻ കാലങ്ങളിൽ ഇതിൽ അംഗങ്ങളായിരുന്നത് സ്വയപരിത്യാഗവും പ്രാഗത്ഭ്യവും സമൂഹമദ്ധ്യത്തിൽ അംഗീകാരവുമുള്ള നിഷ്കാമകർമ്മികളായ വ്യക്തിത്വങ്ങളുടെ ഉടമകളാണ്. അന്ന് ഈ സ്ഥാനത്തേക്ക് കടന്നുവരാൻ വിമു

ഖത കാട്ടിയിട്ടുള്ളവരെ പലപ്പോഴും സഭ നിർബന്ധിച്ച് ഈ സ്ഥാനത്തേക്ക് കൊണ്ടുവരികയാണ് ചെയ്തിരുന്നത്. ഇന്ന് ഇത്തരത്തിൽ ആത്മാർത്ഥതയും അറിവും അനുഭവസമ്പത്തും പ്രായവും പക്വതയും കഴിവുമുള്ളവർ രംഗത്തു വരാൻ മടിക്കുന്നു. അഥവാ അത്തരക്കാർ ആരെങ്കിലും വന്നാൽ അവർ നിശ്ചയമായും പരാജയപ്പെടും. ഇന്നു പ്രായേണ കണ്ടുവരുന്നത് ഇതാണ്. സഭയെ വർത്തമാനകാല സാഹചര്യങ്ങളിൽ കാലാനുസൃതമായും പുരോഗമനാത്മകമായും *മേയിച്ചു ഭരിക്കാൻ* അനുയോജ്യസ്ഥാനികളെ തെരഞ്ഞെടുക്കേണ്ടത് അത്യന്താപേക്ഷിതമായിരിക്കെ ഇന്ന് ആ സ്ഥാനത്ത് കടന്നുകൂടിയിരിക്കുന്നവരിൽ ഭൂരിഭാഗവും ഇതിനു തീർത്തും വിപരീതമായി സഭയെ *മേഞ്ഞു ഭരിക്കുന്നവർ* ആണ്.

സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പു പ്രക്രിയയിൽ കടന്നുകൂടിയ തികച്ചും അനഭിതമായ നികൃഷ്ട പ്രവണതകൾ മാത്രമാണ് ഈ ദുര്യോഗത്തിനു കാരണം. സണ്ടേസ്കൂൾ പത്താം ക്ലാസുപോലും പാസാകാത്ത, ഒരു പള്ളിക്കമ്മിറ്റി പോലും കണ്ടിട്ടില്ലാത്തവരാണ് മെത്രാന്മാരെ വരെ തിരഞ്ഞെടുക്കുന്ന പ്രക്രിയയുടെ ഭാഗമായ മാനേജിംഗ് കമ്മിറ്റിയിലേയ്ക്ക് മത്സരിക്കുന്നത്! ആ മത്സരവും പ്രചരണവുമാകട്ടെ തികച്ചും ആഭാസകരവും! പലർക്കും മാനേജിംഗ് കമ്മിറ്റി അംഗത്വം വെറും അലങ്കാരം മാത്രം. ചിലർക്കതൊരു വരുമാന മാർഗ്ഗം, മറ്റു ചിലർ ആരുടെയൊക്കെയോ ബിനാമികൾ! പ്രഗൽഭർ ഇരുന്ന കസേരകളിൽ ഇന്ന് നിരന്നിരിക്കുന്നത് ഇത്തരക്കാരല്ലേ?

ഇന്ന് സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിനെ ഇന്ത്യയിലെ ലോക്സഭാ/ നിയമസഭാ/ തദ്ദേശ സ്വയംഭരണ സ്ഥാപന തിരഞ്ഞെടുപ്പുമായി പോലും താരതമ്യപ്പെടുത്താനാവില്ല. തിരഞ്ഞെടുപ്പു കമ്മീഷനുകൾ കാലാകാലങ്ങളിൽ പരിഷ്ക്കരിക്കുന്ന പെരുമാറ്റച്ചട്ടങ്ങൾ അവയെ കൂടുതൽ കൂടുതൽ മാന്യമാക്കിക്കൊണ്ടിരിക്കുകയാണ്. സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിനെ ഇന്ന് കേരളത്തിലെ പ്രാഥമിക സഹകരണ സംഘ തിരഞ്ഞെടുപ്പുമായി മാത്രമാണ് താരതമ്യം ചെയ്യാവുന്നത്. എന്ത് തോന്ന്യാസവും കാണിക്കാം. വീടുകേറി വോട്ടു തെണ്ടാം. പണം വെള്ളംപോലെ ഒഴുക്കാം. കക്ഷിരാഷ്ട്രീയവും കുടുംബബന്ധങ്ങളും നിർബാധം ഉപയോഗിക്കാം. എതിർ സ്ഥാനാർത്ഥികളെ വ്യക്തിഹത്യ ചെയ്യാം. നോട്ടീസുകളും വാറോലകളും വാരിവിതറാം. വൈദികവൃന്ദത്തെ ക്യാൻവാസിംഗ് ഏജന്റുമാരാക്കാം. പണംനൽകി മാത്രമല്ല, അറ്റകൈയ്ക്കു *ഇടവക മെത്രാൻ* എന്ന തുറുപ്പുചീട്ട് ഇറക്കിപോലും വോട്ടു മറിച്ച സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇനി തിരഞ്ഞെടുപ്പിൽ എട്ടുനിലയിൽ പൊട്ടിയാലും ഒരു നോമിനേഷൻ തരപ്പെടുത്തി പുറകിലൂടെ വേലിപൊളിച്ചു കടക്കാം.

എന്തിനുവേണ്ടി? പത്തു പൈസ സിറ്റിംഗ് ഫീസ് പോലും കിട്ടുകയില്ലാത്ത സഭാ മാനേജിംഗ് കമ്മിറ്റി അംഗത്വത്തിനു വേണ്ടി! അഞ്ചു വർഷ കാലാവധിയുള്ള സമിതിയിൽ ചിലർ തിരഞ്ഞെടുപ്പു കഴിഞ്ഞ് ആദ്യ യോഗത്തിൽ മാത്രമാണ് പങ്കെടുക്കുന്നത്! തിരഞ്ഞെടുക്കപ്പെടുന്നതോ? ചുരുക്കത്തിൽ പറഞ്ഞാൽ, സഭാഭരണഘടന പോകട്ടെ, *ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...* പോലും നിശ്ചയമില്ലാത്തവർ....! ചിലർ ആകെ അവിടെ ചെയ്യുന്ന ജോലി എതിർശബ്ദം ഉയർത്തുന്നവരെ കണ്ഠബലംകൊണ്ട് നിശ്ബദരാക്കുക മാത്രം! കൂടാതെ കുറെ *ഭക്തി - അനുമോദന - അനുശോചന - പ്രമേയങ്ങൾ* പാസാക്കാനും!

തിരഞ്ഞെടുപ്പിലെ ഈ ദുഷിച്ച പ്രവണതകളും മാനേജിംഗ് കമ്മിറ്റിയുടെ നിലവാര തകർച്ചയും കാരണമാണ് യോഗ്യരും മാനേജിംഗ് കമ്മിറ്റിക്കു ഭൂഷണവുമാകേണ്ട ആത്മാഭിമാനമുള്ള പലരും അതിൽനിന്നും ഒഴിഞ്ഞുമാറി നിൽക്കുന്നത്. ഈ പ്രവണത അടിയന്തിരമായി അവസാനിപ്പിച്ചേ തീരു. പ്രായപരിധി അടക്കമുള്ള നിബന്ധനകൾ നിലവിലുള്ള ഇന്ത്യയിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പിൽപ്പോലും അടിസ്ഥാന വിദ്യാഭ്യാസ യോഗ്യത നിർബന്ധിതമാക്കി വരുന്ന ഇക്കാലത്ത് സഭാ മാനേജിംഗ് കമ്മിറ്റി അംഗത്വത്തിനും അത് മാനദണ്ഡമാക്കേണ്ടത് അത്യന്താപേക്ഷിതമാണ് പക്ഷേ അതിനേക്കാൾ ഒക്കെ ഉപരി, ഭവന സന്ദർശനം നടത്തിയും, ഫോൺ, നോട്ടീസുകൾ മുതലായവ ഉപയോഗിച്ചും ഉള്ള വോട്ടുപിടിത്തം പൂർണ്ണമായും ഒഴിവാക്കണം.

ഇതിനു തൽക്കാലം നടപടിച്ചട്ട ഭേദഗതിയൊന്നും ആവശ്യമില്ല. നിശ്ചയദാർഢ്യമുള്ള ഇടവക മെത്രാപ്പോലീത്താമാർ വിചാരിച്ചാൽ അതത് ഭദ്രാസനങ്ങളിൽ വളരെ ലളിതമായി നടപ്പാക്കാവുന്നതേ ഉള്ളു. ഇതിന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം വിളിച്ചു കൂട്ടുന്നതു സംബന്ധിച്ച് മലങ്കര മെത്രാപ്പോലീത്താ നോട്ടീസ് കൽപന പുറപ്പെടുവിച്ചാലുടനെ ഭദ്രാസനതലത്തിലുള്ള തെരഞ്ഞെടുപ്പു പ്രക്രിയ അനൗപചാരികമായി ആരംഭിക്കണം. അതിന് മാനേജിംഗ് കമ്മിറ്റിയിലേയ്ക്ക് മത്സരിക്കാൻ ഉദ്ദേശിക്കുന്നവർ നിശ്ചിത രൂപത്തിലുള്ള അവരുടെ ബയോഡേറ്റകൾ ഒരു ക്ലിപ്ത തീയതിക്കു മുമ്പ് ഇടവക മെത്രാപ്പോലീത്തായ്ക്ക് എത്തിച്ചുകൊടുക്കാൻ ആവശ്യപ്പെട്ട് ഇടവക മെത്രാപ്പോലീത്താ കൽപ്പന അയക്കണം. ഇടവകപ്പള്ളികളിലെ തിരഞ്ഞെടുപ്പ് പൂർത്തിയായാലുടൻ മുഴുവൻ അംഗങ്ങൾക്കും ഈ ബയോഡേറ്റകൾ മെത്രാപ്പോലീത്താ അയച്ചുകൊടുക്കണം. ഒപ്പം സ്ഥാനാർത്ഥികൾ ഏതെങ്കിലുംവിധത്തിൽ വോട്ടഭ്യർത്ഥന നടത്തുന്നപക്ഷം അത് അയോഗ്യതയായി കണക്കാക്കണമെന്നും അവരെ ഒരുവിധത്തിലും പ്രോൽസാഹിപ്പിക്കരുതെന്നും അസോസിയേഷൻ അംഗങ്ങളെ മെത്രാപ്പോലീത്താ ഉദ്ബോധിപ്പിക്കണം. ഇതിനുള്ള ചിലവിനായി നിശ്ചിതസംഖ്യ സ്ഥാനാർത്ഥികളിൽ നിന്നും ഈടാക്കാവുന്നതാണ്.

തുടർന്ന് നിർദ്ദിഷ്ട രൂപത്തിലുള്ള നാമനിർദ്ദേശപത്രികകൾ ഭദ്രാസനതലത്തിൽ സ്വീകരിക്കണം. മെത്രാപ്പോലീത്താ അയച്ചുകൊടുക്കുന്ന ജീവചരിത്രക്കുറിപ്പുകൾ ഒഴികെ മറ്റൊരുതരത്തിലുള്ള അഭ്യർത്ഥനയും പാടില്ലെന്നും, അങ്ങനെ ചെയ്യുന്നപക്ഷം അത് അയോഗ്യതയായി സമ്മതിദായകരെ അറിയിക്കുമെന്നും സ്ഥാനാർത്ഥികളോട് കർശനമായി നിർദ്ദേശിക്കണം. ആരെങ്കിലും അത്തരം ശ്രമങ്ങൾ നടത്തുന്നപക്ഷം ആ വിവരം ഉടൻ മെത്രാപ്പോലീത്തായെ അറിയിക്കണമെന്നു വോട്ടറന്മാരെയും അറിയിക്കണം.

**അസോസ്യേഷൻ അംഗങ്ങൾ മനസിലാക്കേണ്ട ഒരു വസ്തുതയുണ്ട്. ഇടവകയ്ക്കുവേണ്ടിയാണ്, വ്യക്തിപരമായല്ല അവർ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത്.** അസോസിയേഷൻ അംഗങ്ങൾക്ക് ഇടവകയിൽനിന്നും നൽകുന്ന സമ്മതപത്രത്തിലെ ... *അസോസിയേഷൻ യോഗത്തിൽ ഹാജരായി ഇടവകയ്ക്കു വേണ്ടി അഭിപ്രായം പറയുന്നതിനും ആവശ്യമെങ്കിൽ വോട്ടു ചെയ്യുന്നതിനും വേണ്ടി* ... എന്ന വാചകം വ്യക്തമാക്കുന്നത് അതാണ്. ഇടവകയോഗം കൂടി അഭിപ്രായ രൂപീകരണം പ്രായോഗികമല്ലാത്തതിനാൽ ഇടവകയിൽ വോട്ടവകാശമുള്ള എല്ലാ വൈദിക - അവൈദിക പ്രതിനിധികളും ബയോഡേറ്റ കിട്ടുന്നമുറയ്ക്ക് നിർബന്ധമായും അതിനെപ്പറ്റി കൂടിയാലോചന നടത്തേണ്ടതുണ്ട്.

ഭദ്രാസനതല വോട്ടെടുപ്പ് നടക്കുന്ന ദിവസം വോട്ടെടുപ്പിനു മുമ്പ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ ഒരു *മീറ്റ് - ദ - കാൻഡിഡേറ്റ്* നടത്തണം. യോഗ്യരായ എല്ലാ സ്ഥാനാർത്ഥികൾക്കും 3 മിനുട്ടു വീതം സ്വയം പരിചയപ്പെടുത്താൻ അവസരം കൊടുക്കുക. ഏതെങ്കിലും സ്ഥാനാർത്ഥി പെരുമാറ്റച്ചട്ടം ലംഘിച്ചിട്ടുണ്ടെങ്കിൽ ആ വിവരം മെത്രാപ്പോലീത്താ യോഗത്തെ ധരിപ്പിക്കുക. അതിനു ശേഷം 5 മിനിട്ട് സമയം ഓരോ ഇടവകയിൽനിന്നുള്ള അംഗങ്ങൾക്കും ഒരു കൂടിയാലോചനയ്ക്കുള്ള സമയം കൂടി നൽകണം. അതിനുശേഷം വോട്ടെടുപ്പ് നടത്തി തിരഞ്ഞെടുപ്പ് പ്രക്രിയ പൂർത്തിയാക്കാം.

ഒരു ദശാബ്ദത്തിനുള്ളിൽ ചില ഭദ്രാസനങ്ങളിൽ ഒരു ദുഷിച്ച പ്രവണത കടന്നുകൂടിയിട്ടുണ്ട്. മാനേജിംഗ് കമ്മിറ്റിയിലേയ്ക്കുള്ള വൈദിക അംഗങ്ങളെ ഭദ്രാസന വൈദികഅംഗങ്ങൾ മാത്രം ചേർന്ന് തിരഞ്ഞെടുക്കുക. ആ പ്രക്രിയയിൽ അവൈദിക പ്രതിനിധികൾക്ക് പങ്കില്ല. അതേസമയം അവൈദിക പ്രതിനിധികളുടെ തിരഞ്ഞെടുപ്പിൽ വൈദികർ വോട്ട് രേഖപ്പെടുത്തുകയും ചെയ്യും. ഇത് സ്വാഭാവിക നീതിയുടെ നഗ്നമായ ലംഘനമാണ്. ഒന്നുകിൽ വൈദിക പ്രതിനിധികളെ വൈദികരും അവൈദിക പ്രതിനിധികളെ അവൈദികരും മാത്രം തിരഞ്ഞെടുക്കുക, അല്ലെങ്കിൽ ഇരുകൂട്ടരേയും പൊതുവായി തിരഞ്ഞെടുക്കുക. ഈ രണ്ടു മാർഗ്ഗത്തിലും ഇടവകയിൽനിന്നുള്ള പ്രതിപുരുഷന്മാരുടെ കൂടിയാലോചന അനിവാര്യമാണ്. അതിൽ ഉണ്ടാകുന്ന സമവായം അംഗീകരിക്കാൻ കത്തനാർ അംഗങ്ങളും ബാദ്ധ്യസ്ഥരുമാണ്.

കാര്യമായ പരിശ്രമം കൂടാതെതന്നെ തിരഞ്ഞെടുപ്പിന്റെയും അതുവഴി മാനേജിംഗ് കമ്മിറ്റിയുടേയും നിലവാരം ഉയർത്താൻ ഇതു മൂലം സാധിക്കും.

കാര്യക്ഷമതയും സഭാസ്നേഹവും കാര്യഗൗരവവും ആത്മാർത്ഥതയുമുള്ള ഒരു മാനേജിംഗ് കമ്മിറ്റി രൂപംകൊള്ളണം. അതിനായി യോഗ്യരായ അംഗങ്ങളെ തിരഞ്ഞെടുത്തയയ്ക്കണം. പഴയ പ്രാർത്ഥനാപുസ്തകത്തിൽ പറയുന്നതു പോലെ .. *അതിനായി കൂടപ്പെടുന്നവരും നാമാകണം ...*





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വേദപുസ്തക പഠനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

**യിസ്ഹാക്ക് യാക്കോബിനെ അനുഗ്രഹിക്കുന്നു**

യിസ്ഹാക്ക് വൃദ്ധനായി അവന്റെ കണ്ണു കാണാതെ വന്നപ്പോൾ അവൻ ഒരു ദിവസം തന്റെ മൂത്ത മകനായ ഏശാവിനെ വിളിച്ചു അവനോടു, മകനേ, ഞാൻ വൃദ്ധനായിരിക്കുന്നു. എന്റെ മരണദിവസം അറിയുന്നതുമില്ല. നീ കാട്ടിൽ ചെന്നു എനിക്കുവേണ്ടി വേട്ടതേടി എനിക്കു ഇഷ്ടവും രുചികരവുമായ ഭോജനം ഉണ്ടാക്കി, ഞാൻ മരിക്കും മുമ്പേ കഴിച്ച് നിന്നെ അനുഗ്രഹിക്കേണ്ടതിനു എന്റെ അടുക്കൽ കൊണ്ടുവരിക എന്നു പറഞ്ഞു. യിസ്ഹാക്ക് തന്റെ മകനായ ഏശാവിനോട് പറയുന്നത് കേട്ട റിബേക്കാ തന്റെ മകനായ യാക്കോബിനോട് ഈ വിവരം അറിയിച്ചു. നിന്റെ സഹോദരനായ ഏശാവ് നിന്റെ അപ്പന് രുചികരമായ ഭോജനം ഉണ്ടാക്കി നിന്റെ അപ്പന്റെ അനുഗ്രഹം മുഴുവനും പ്രാപിക്കുന്നതിനു മുമ്പായി ഞാൻ നിനക്ക് രുചികരമായ ഭോജനം ഉണ്ടാക്കി തരാം നീ ആട്ടിൻകൂട്ടത്തിൽ ചെന്ന് രണ്ട് നല്ല കോലാട്ടിൻ കുട്ടികളെ കൊണ്ടുവരിക എന്നുപറഞ്ഞു. അതിന് യാക്കോബ് തന്റെ അമ്മയായ ഫിബേക്കയോടു എന്റെ സഹോദരനായ ഏശാവ് രോമമുള്ളവനും ഞാൻ രോമമില്ലാത്തവനും ആകുന്നുവല്ലോ. അപ്പൻ എന്നെ തപ്പിനോക്കും ഞാൻ ഉപായി എന്നു അവനു തോന്നിയിട്ട് എന്റെമേൽ വരട്ടെ. അവന്റെ അമ്മ രുചികരമായ ഭക്ഷണം ഉണ്ടാക്കി തന്റെ പക്കൽ ഉള്ളതായ ഏശാവിന്റെ വിശേഷവസ്ത്രം എടുത്ത് യാക്കോബിനെ ധരിപ്പിച്ചു. താൻ ഉണ്ടാക്കിയ രുചികരമായ ഭോജനം യാക്കോബിന്റെ കയ്യിൽ കൊടുത്തു.

യാക്കോബ് തന്റെ അമ്മ ഉണ്ടാക്കിക്കൊടുത്ത രുചികരമായ ഭക്ഷണം അപ്പന്റെ അടുക്കൽ കൊണ്ടുവന്നു. അപ്പാ ഇതാ നീ എന്നോട് കല്പിച്ചത് ഞാൻ ചെയ്തിരിക്കുന്നു. എഴുന്നേറ്റു എന്റെ വേട്ടയിറച്ചിതിന്നു എന്നെ അനുഗ്രഹിക്കണമേ എന്നു പറഞ്ഞു. യിസ്ഹാക്ക് തന്റെ മകനോട് 'മകനേ, അടുത്തു വരിക നീ എന്റെ മകനായ ഏശാവു തന്നെയോ അല്ലയോ എന്നു ഞാൻ തപ്പിനോക്കട്ടെ എന്നു പറഞ്ഞു. അവൻ അവനെ തപ്പിനോക്കി. ശബ്ദം യാക്കോബിന്റെ ശബ്ദം, കൈകൾ ഏശാവിന്റെ കൈകൾ തന്നേ എന്നു പറഞ്ഞു. നീ എന്റെ മകൻ ഏശാവ് തന്നെയോ എന്നു യാക്കോബ് ചോദിച്ചതിന്, അതേ എന്നു അവൻ പറഞ്ഞു. നീ അടുത്തു വന്നു എന്നെ ചുംബിക്ക എന്നു പറഞ്ഞു യിസ്ഹാക്ക് യാക്കോബ് കൊണ്ടുവന്ന ഭോജനവും കഴിച്ച് അവനെ അനുഗ്രഹിച്ചു. "വംശങ്ങൾ നിന്നെ സേവിക്കട്ടെ, ജാതികൾ നിന്നെ വണങ്ങട്ടെ, നിന്റെ സഹോദരന്മാർക്കു നീ പ്രഭുവായിരിക്കട്ടെ. നിന്നെ ശപിക്കുന്നവൻ എല്ലാം ശപിക്കപ്പെട്ടവൻ; നിന്നെ അനുഗ്രഹിക്കുന്നവർ എല്ലാം അനുഗ്രഹിക്കപ്പെട്ടവൻ.

യിസ്ഹാക്ക് യാക്കോബിനെ അനുഗ്രഹിച്ചു കഴിഞ്ഞപ്പോൾ അവൻ തന്റെ അപ്പന്റെ മുമ്പിൽ നിന്ന് പുറപ്പെട്ടു പോയി. ഉടനെ ഏശാവ് വേട്ട കഴിഞ്ഞ് മടങ്ങി വന്നു. അവനും രുചികരമായ ഭക്ഷണം ഉണ്ടാക്കി അപ്പന്റെ അടുക്കൽ കൊണ്ടു ചെന്ന് അപ്പനോട് അപ്പാ നീ എഴുന്നേറ്റ് ഈ വേട്ട ഇറച്ചി തിന്ന് എന്നെ അനുഗ്രഹിക്കണമേ എന്നു പറഞ്ഞു. യിസ്ഹാക്ക് അവനോട് നീ ആർ എന്നു ചോദിച്ചതിന്, ഞാൻ നിന്റെ ആദ്യജാതൻ ഏശാവ് എന്നു പറഞ്ഞു. അപ്പോൾ യിസ്ഹാക്ക് ഭ്രമിച്ചു നീ വരുന്നതിനു മുമ്പേ നിന്റെ സഹോദരനായ യാക്കോബ് എന്റെ അടുക്കൽ ഭക്ഷണമായി വന്ന് സകല അനുഗ്രഹവും പ്രാപിച്ചിരിക്കുന്നു. നീ വരും മുമ്പേ ഞാൻ അവനെ അനുഗ്രഹിച്ചിരിക്കുന്നു. അവൻ അനുഗ്രഹിക്കപ്പെട്ടവനാകും. ഏശാവ് അപ്പന്റെ വാക്കുകൾ കേട്ടപ്പോൾ ഉറക്കെ നിലവിളിച്ചു. അപ്പാ എന്നെയും കൂടെ അനുഗ്രഹിക്കണമേ. നീ എനിക്ക് ഒരു അനുഗ്രഹവും കരുതിവച്ചിട്ടില്ലയോ എന്നു ചോദിച്ചു പൊട്ടിക്കരഞ്ഞു. തന്റെ അപ്പൻ യാക്കോബിനെ അനുഗ്രഹിച്ച അനുഗ്രഹം നിമിത്തം ഏശാവ് അവനെ ദ്വേഷിച്ചു. ഞാൻ എന്റെ സഹോദരനായ യാക്കോബിനെ കൊല്ലും എന്നു ഏശാവ് ഹൃദയത്തിൽ പറഞ്ഞു. മൂത്തമകനായ ഏശാവിന്റെ വാക്കു റിബേക്കാ അറിഞ്ഞപ്പോൾ അവൾ യാക്കോബിനെ ആളയച്ചു വിളിപ്പിച്ചു. നിന്റെ സഹോദരൻ നിന്നെ കൊന്നു പകവീട്ടുവാൻ ആലോചിക്കുന്നു. ആകയാൽ നീ എഴുന്നേറ്റു എന്റെ സഹോദരനായ ലാബാന്റെ അടുക്കൽ ഹാരാനിലേക്ക് നീ ഓടിപ്പോവുക. നിന്റെ സഹോദരന്റെ കോപം ശമിക്കുവോളം നീ അവിടെ താമസിക്കുക. പിന്നെ നിന്റെ സഹോദരന്റെ കോപം ശമിച്ചു കഴിയുമ്പോൾ നിന്നെ അവിടെ നിന്നു ഞാൻ വരുത്തിക്കൊള്ളാം. ഒരു ദിവസം തന്നെ എന്റെ രണ്ടു മക്കളും ഇല്ലാതാകുന്നതു എനിക്കു സഹിക്കുവാൻ കഴിയുകയില്ല എന്നു പറഞ്ഞു.

3. യാക്കോബ്: – പിന്നീട് യിസ്ഹാക്ക് യാക്കോബിനെ വിളിച്ച് അവനെ അനുഗ്രഹിച്ചു അവനോടു പറഞ്ഞു. ഈ ദേശത്തിലെ കനാന്യ സ്ത്രീകളിൽ നിന്ന് ഭാര്യയെ എടുക്കരുത്. നിന്റെ അമ്മയുടെ വീട്ടിൽ ചെന്ന് നിന്റെ അമ്മയുടെ സഹോദരനായ ലാബാന്റെ പുത്രിമാരിൽ നിന്ന് നിനക്കു ഭാര്യയെ എടുക്കുക. അങ്ങനെ യിസ്ഹാക്ക് യാക്കോബിനെ പറഞ്ഞയച്ചു. അവൻ അമ്മയായ റിബെക്കായുടെ സഹോദരനായ ലാബാന്റെ അടുക്കൽ പോയി. അവൻ ഹാരാനിലേക്ക് പോയപ്പോൾ ഒരു സ്ഥലത്തു എത്തിയപ്പോൾ സൂര്യൻ അസ്തമിക്കകൊണ്ടു അവിടെ പാർത്തു. അവൻ ആ സ്ഥലത്തെ കല്ലുകളിൽ ഒന്ന് എടുത്തു തലയിണയായി വച്ചു അവിടെ കിടന്നുറങ്ങി. അവൻ ഒരു സ്വപ്നം കണ്ടു. ഇതാ ഭൂമിയിൽ വച്ചിരിക്കുന്ന ഒരു കോവണി. അതിന്റെ തല സ്വർഗ്ഗത്തോളം എത്തിയിരിക്കുന്നു. ദൈവത്തിന്റെ ദൂതന്മാർ അതിലൂടെ കയറുകയും ഇറങ്ങുകയും ചെയ്യുന്നു. അതിന്മീതെ യഹോവ നിന്നു അരുളിച്ചെയ്തു. "നീ മുഖാന്തിരം നിന്റെ സന്തതി മുഖാന്തിരവും ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും. ഞാൻ നിന്നോടുകൂടെ ഉണ്ട് നിന്നെ കൈവിടാതെ നിന്നോടു അരുളിച്ചെയ്തതു നിവർത്തിക്കും." അപ്പോൾ യാക്കോബ് ഉറക്കമുണർന്നു ഈ സ്ഥലം എത്ര ഭയങ്കരം. ഇതു ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നല്ല. ഇതു സ്വർഗ്ഗത്തിന്റെ വാതിൽ തന്നേ എന്നു പറഞ്ഞു. യാക്കോബ് തലയിണയായി വച്ചിരുന്ന കല്ല് എടുത്തു തൂണായി നിർത്തി. അതിന്മേൽ എണ്ണ ഒഴിച്ചു. അവൻ ആ സ്ഥലത്തിനു ബഥേൽ എന്നു പേർവിളിച്ചു. ആ പട്ടണത്തിനു നേരത്തെ ലൂസ് എന്നു പേരായിരുന്നു. യാക്കോബ് ഒരു നേർച്ച നേർന്നു. ദൈവം എന്നോടുകൂടെ ഇരുന്ന് എന്റെ യാത്ര ശുഭകരമാക്കി എന്നെ എന്റെ അപ്പന്റെ വീട്ടിലേക്ക് സൗഖ്യത്തോടെ മടക്കിവരുത്തുകയും ചെയ്യുമെങ്കിൽ യഹോവ എനിക്കു ദൈവമായിരിക്കും. ഞാൻ തൂണായി നിർത്തിയ ഈ കല്ലു ദൈവത്തിന്റെ ആലയം ആകും. നീ എനിക്കു തരുന്ന സകലത്തിലും ഞാൻ നിനക്കു ദശാംശം തരും എന്നു പറഞ്ഞു.

യാക്കോബ് യാത്ര തുടർന്നു കിഴക്കേ ദേശത്തു എത്തി. അവിടെ ഒരു കിണർ മൂടിക്കിടക്കുന്നതു കണ്ടു. കിണറിനരികെ കുറെ ആട്ടിൻകൂട്ടങ്ങളെയും കണ്ടു. ആടുകളുമായി വന്നവരോടു യാക്കോബ് ചോദിച്ചു സഹോദരന്മാരെ നിങ്ങൾ എവിടെ നിന്നു വരുന്നു. ഞങ്ങൾ ഹാരാനിൽ നിന്നു വരുന്നു. ഞങ്ങൾ ഹാരാനിൽ നിന്നു വരുന്നു. നിങ്ങൾ നാഹോരിന്റെ മകനായ ലാബാനെ അറിയുമോ അവർ പറഞ്ഞു അറിയും ഇതാ അദ്ദേഹത്തിന്റെ മകൾ ആടുകളുമായി വരുന്നു. തന്റെ അമ്മയുടെ സഹോദരനായ ലാബാന്റെ മകൾ റാഹേലിനെയും അമ്മയുടെ സഹോദരനായ ലാബാന്റെ മകൾ രാഹേലിനെയും അമ്മയുടെ സഹോദരനായ ലാബാന്റെ ആടുകളെയും കണ്ടപ്പോൾ യാക്കോബ് അടുത്തു ചെന്ന് കിണറ്റിന്റെ വായ്ക്കൽ നിന്ന് കല്ല് ഉരുട്ടി മാറ്റി ആടുകൾക്ക് വെള്ളം കൊടുത്തു. യാക്കോബ് റാഹേലിനെ ചുംബിച്ചു പൊട്ടിക്കരഞ്ഞു. താൻ അവളുടെ പിതൃസഹോദരിയായ റിബെക്കായുടെ മകനെന്നും യാക്കോബ് റാഹേലിനോടു പറഞ്ഞു. അവൾ ഓടിച്ചെന്ന് ഈ വിവരം തന്റെ അപ്പനെ അറിയിച്ചു.

ലാബാൻ ഓടിവന്ന് തന്റെ സഹോദരീപുത്രനെ സ്വീകരിച്ചു യാക്കോബിനെ ആശ്ലേഷിക്കുകയും ചുംബിക്കുകയും ചെയ്തശേഷം സ്വഭവനത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. യാക്കോബിനെ കണ്ടപ്പോൾ ലാബാൻ പറഞ്ഞു "നിശ്ചയമായും നീ എന്റെ അസ്ഥിയും എന്റെ മാംസവുമാണ്." യാക്കോബ് ലാബാന്റെ കൂടെ താമസിച്ചു കുറെനാൾ കഴിഞ്ഞപ്പോൾ ലാബാൻ പറഞ്ഞു നീ എന്റെ സഹോദരിയുടെ മകൻ എന്നു കരുതി നീ എനിക്ക് സൗജന്യ സേവനം ചെയ്യേണ്ട കാര്യമില്ല. പറയൂ നിനക്ക് പ്രതിഫലമായി എന്തുവേണം. യാക്കോബ് പറഞ്ഞു നിന്റെ ഇളയമകൾ റാഹേലിനെ എനിക്കു ഭാര്യയായി കിട്ടുവാനായി ഞാൻ ഏഴുവർഷം നിന്നെ സേവിക്കാം. യാക്കോബ് റാഹേലിനെ സ്നേഹിച്ചിരുന്നു. അതിനു ലാബാൻ ഞാൻ അവളെ അന്യപുരുഷനു കൊടുക്കുന്നതിലും നിനക്കു തരുന്നതാണ് നല്ലത്. അങ്ങനെ യാക്കോബ് റാഹേലിനു വേണ്ടി ഏഴു വർഷം സേവചെയ്തു. അവൻ അവളെ സ്നേഹിച്ചിരുന്നതുകൊണ്ട് അത് അവനു അല്പകാലം പോലെ തോന്നി.

(തുടരും)


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം



# സ്നേഹമാം നിന്നെ കണ്ടവൻ

## പെന്തക്കോസ്തിക്ക് മുമ്പുള്ള ഞായറാഴ്ച (വി. യോഹന്നാൻ 13:31–36)

ഫാ. കെ. കെ. വർഗീസ്

നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷമുള്ളതും പെന്തകോസ്തിക്ക് തൊട്ടുമുമ്പുള്ളതുമായ ഞായറാഴ്ചയാണ് ഈ ആരാധന ദിവസം. ഇന്ന് വായിക്കുന്ന ഏവൻഗേലിയോൻ ഭാഗം വിശുദ്ധ യോഹന്നാൻ പതിമൂന്നാം അധ്യായം 31 മുതൽ 36 വരെയുള്ള വാക്യങ്ങൾ ആണ്.

അവിടെ കർത്താവ് ശിഷ്യന്മാരോട് പുതിയ ദൗത്യങ്ങൾഏല്പിച്ചു കൊടുക്കുന്നു. തന്റെ അസാന്നിധ്യത്തിൽ ശിഷ്യന്മാർ പാലിക്കേണ്ടതും, രൂപപ്പെടുത്തേണ്ടതുമായ പുതിയ ജീവിതക്രമമാണ് അത്.

'ഞാൻ നിങ്ങൾക്ക് ഒരു പുതിയ കൽപ്പന നൽകുന്നു.' നമ്മുടെ സവിശേഷമായ ശ്രദ്ധ ആവശ്യപ്പെടുന്ന ഒരു വാക്യമാണ് വി. വി.യോഹന്നാൻ 13:34. 'നിങ്ങൾ അന്യോന്യം സ്നേഹിക്കണം എന്ന പുതിയൊരു കൽപ്പന ഞാൻ നിങ്ങൾക്കു തരുന്നു: ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും അന്യോന്യം സ്നേഹിക്കണം.'

31–35 വാക്യങ്ങളിൽ നമ്മുടെ ചിന്തയും ശ്രദ്ധയും ആവശ്യപ്പെടുന്ന മഹത്തായ മറ്റു ചില കാര്യങ്ങളുമുണ്ട്. കർത്താവിന്റെ മനസ്സോടെ നമ്മൾ ചിന്തിക്കേണ്ടത് ആയിട്ടുണ്ട്. നമ്മൾ തിരഞ്ഞെടുക്കുന്ന വേദ ഭാഗത്ത് ഒരു ചോദ്യവും അതിൻറെ ഒരു ഉത്തരവും ഉണ്ട്. അതിതാണ്; പരസ്പരം സ്നേഹിക്കാനുള്ള കൽപ്പനയിൽ എന്താണ് പുതിയത്?

ഇവിടെ ഇവിടെ സ്നേഹം എന്നുള്ളതല്ല പുതുമ മറിച്ച് ആ സ്നേഹത്തിന്റെ പിന്നിലുള്ള ചാലക ശക്തിയാണ്. ആ സ്നേഹം ക്രിസ്തുവിനാൽ ഉള്ളതും ക്രിസ്തുവിൽ ഉള്ളതും ആണ്.

### ക്രിസ്തുവിന്റെ അധികാരത്തിനു കീഴിൽ ഉള്ളവർ

വി. യോഹന്നാൻ 13:34: 'നിങ്ങൾ പരസ്പരം സ്നേഹിക്കണം എന്ന പുതിയൊരു കൽപ്പന ഞാൻ നിങ്ങൾക്കു തരുന്നു: ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും അന്യോന്യം സ്നേഹിക്കണം.' യേശുവിന്റെ അനുയായിയും, ക്രിസ്ത്യാനിയും, ക്രിസ്തുവിലുള്ള വിശ്വാസത്തിലൂടെ ദൈവമക്കളും ആണെങ്കിൽ, നമ്മൾ നമ്മുടെ കർത്താവിൻറെ ദൈവീക അധികാരത്തിൻ കീഴിലുള്ളവരാണ്.

നിങ്ങൾ നിങ്ങളുടെ സ്വന്തമല്ല. നിങ്ങളുടെ ജീവിതത്തിൽ മറ്റെന്തിനേക്കാളും വലുത് കർത്താവാണ്. അതായത് യേശുവിന്റെ ഇഷ്ടത്താൽ ജീവിതം നിർവചിക്കപ്പെടുന്ന ഒരു വ്യക്തിയാണ് ഞാൻ, മറ്റെന്തിനെക്കാളും കൂടുതൽ ഞാൻ ആഗ്രഹിക്കേണ്ട ഒരാൾ.

ഈ വാക്യത്തിൽ അവൻ ഇച്ഛിക്കുകയും കൽപ്പിക്കുകയും ചെയ്യുന്നത് നാം പരസ്പരം സ്നേഹിക്കണം–അവന്റെ അനുയായികൾ പരസ്പരം സ്നേഹിക്കണം എന്നാണ്. 'ഞാൻ നിങ്ങൾക്ക് ഒരു പുതിയ കൽപ്പന നൽകുന്നു'–ഒരു പുതിയ നിർദ്ദേശമോ പുതിയ ആശയമോ പുതിയ സാധ്യതയോ ഒരു പുതിയ ഓപ്ഷനോ അല്ല, മറിച്ച് ഒരു പുതിയ കൽപ്പനയാണ്.

### യേശുവിന്റെ പുതിയ കൽപ്പനയിലെ 'പുതിയത്'എന്താണ്?

നമ്മുടെ എല്ലാ ശ്രദ്ധയും കേന്ദ്രീകരിക്കേണ്ട ചോദ്യമാണ്, പരസ്പരം സ്നേഹിക്കാനുള്ള കൽപ്പനയിൽ പുതിയതെന്താണ്? 'നിങ്ങൾ പരസ്പരം സ്നേഹിക്കണമെന്നു ഞാൻ നിങ്ങൾക്ക് ഒരു പുതിയ കൽപ്പന നൽകുന്നു.'

ഈ വാക്യത്തിൽ രണ്ട് ഉത്തരങ്ങൾ കണ്ടെത്താനാവും. ഉത്തരങ്ങളുടെ താക്കോൽ വാക്യത്തിന്റെ രണ്ടാം പകുതിയിൽ ആണുള്ളത്. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും അന്യോന്യം സ്നേഹിക്കേണം.

"ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ" എന്ന വാക്കുകളിൽ പരസ്പരം സ്നേഹിക്കാനുള്ള കൽപ്പനയുടെ പുതുമ കാണാം.

പരസ്പരം സ്നേഹിക്കുവീൻ എന്ന കല്പന രണ്ടു തരത്തിൽ പുതുമ ഉള്ളതാണ്എന്ന് ഗ്രഹിക്കുക,

ഒന്നാമതായി, ഈ കല്പന പുതിയതാണ്. എന്തെന്നാൽ ഇത് യേശു ക്രിസ്തുവിന്റെ സ്നേഹത്താൽ ജീവിക്കുക എന്നതാണ്.

രണ്ടാമതായി, (ഈ കല്പന പുതിയതാണ്, എന്തെന്നാൽ) ഇത് യേശു ക്രിസ്തുവിന്റെ സ്നേഹത്തിൽ ജീവിക്കുക എന്നതാണ്.

'ഞാൻ നിങ്ങളെ സ്നേഹിച്ചത് പോലെ' എന്ന വചനം, നമ്മുടെ പരസ്പര സ്നേഹത്തിന്റെ മാതൃകയാണ്. അതോടൊപ്പം തന്നെ, ആ വചനങ്ങളിൽ നമ്മുടെ പരസ്പര സ്നേഹത്തിനുള്ള ഊർജം അടങ്ങിയിരിക്കുന്നു.

പരസ്പരം സ്നേഹിക്കുക എന്നത് ഒരു പുതിയ കൽപ്പനയല്ല. പഴയനിയമത്തിൽ അത് നേരത്തെ തന്നെ ഉണ്ടായിരുന്നു (ലേവ്യപുസ്തകം 19:18, 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണം').

ഇപ്പോൾ നമ്മൾ ജീവിക്കുന്നതിന്റെ/ജീവിക്കേണ്ടതിന്റെ മാതൃക കർത്താവാണ്.

നാം ജീവിക്കുന്നത്/ജീവിക്കേണ്ടത് കർത്താവിന്റെ ശക്തിയാലാണ്. ഇതാണ് പുതിയ കാര്യം. ഈ രണ്ട് തരത്തിലുള്ള പുതുമകൾ നോക്കാം.

### 1: യേശു, നമ്മുടെ മാതൃക: അവന്റെ സ്നേഹത്താൽ ജീവിക്കുക

ആദ്യതരം പുതുമയുടെ അടിസ്ഥാനം (നമ്മുടെ മാതൃകയായി യേശു) യോഹന്നാൻ 13:1-ൽ നേരത്തെ കണ്ടെത്തിയിട്ടുണ്ട്. 'തനിക്ക് ഉള്ളവരെ പോലെ തന്നെ' എന്ന് പറയുമ്പോൾ താൻ എന്താണ് അർത്ഥമാക്കുന്നത് എന്നതിന്റെ ഉദാഹരണം നൽകാൻ ഈ അധ്യായത്തിന്റെ തുടക്കത്തിൽ തന്നെ യേശു എന്താണ് ചെയ്യുന്നതെന്ന് നോക്കുക. നിങ്ങളെ സ്നേഹിച്ചു, നിങ്ങളും പരസ്പരം സ്നേഹിക്കണം.

അതിനാൽ ഇവിടെ യേശു നമുക്ക് സ്നേഹത്തിന്റെ ഒരു മാതൃക നൽകുന്നു. അതിനാൽ, 34–ാം വാക്യത്തിലേക്ക് എത്തുമ്പോൾ, 'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കണം' എന്ന് പറയുമ്പോൾ, ഞാൻ നിങ്ങൾക്ക് നൽകിയ മാതൃകയിൽ നിങ്ങളും ചെയ്യുക എന്നാണ് അർത്ഥം.

വാക്യം 15 പറയുന്നു, 'ഞാൻ നിങ്ങൾക്കു ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിന്നു ഞാൻ നിങ്ങൾക്കു ഒരു ദൃഷ്ടാന്തം തന്നിരിക്കുന്നു.' വാക്യം 34 പറയുന്നു, 'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കണം.' അതിനാൽ പിന്തുടരേണ്ട സ്നേഹത്തിന്റെ മാതൃക വ്യക്തമാണ്.

### സേവകന്റെ പദവി സ്വീകരിക്കുക

പരസ്പരം സ്നേഹിക്കേണ്ടത് ഇങ്ങനെയാണ്. അതിൽ കുറഞ്ഞത് രണ്ട് കാര്യങ്ങളെങ്കിലും ഉൾപ്പെടുന്നു. ഒന്ന്, എല്ലാ പദവികളും മാറ്റിവെച്ച് ഒരു ദാസന്റെ രൂപം സ്വീകരിക്കുന്നു–അതാണ് ഫിലിപ്പിയർ 2:7 പറഞ്ഞത്. അതാണ് യേശു ഇവിടെ ചെയ്യുന്നത്.

വാക്യം 14: 'നിങ്ങളുടെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ പാദങ്ങൾ കഴുകിയെങ്കിൽ നിങ്ങളും പരസ്പരം പാദങ്ങൾ കഴുകണം.' കർത്താവും ഗുരുവും എന്ന നിലയിലുള്ള എന്റെ പദവി കണക്കിലെടുത്ത്, നിങ്ങളുടെ പാദങ്ങൾ കഴുകാൻ ഞാൻ ബാധ്യസ്ഥനല്ല.

എന്നാൽ ഞാൻ നിങ്ങളെ 'എന്നേക്കാൾ പ്രാധാന്യമുള്ളവരായി

കണക്കാക്കുകയും' നിങ്ങളെ സേവിക്കുകയും ചെയ്യുന്നു.

**സഹായത്തിന്റെ പ്രായോഗിക പ്രവർത്തനങ്ങളിൽ ഏർപ്പെടുക**

രണ്ടാം ഭാഗം, ഈ സ്നേഹത്തിൽ സഹായത്തിന്റെ പ്രായോഗിക പ്രവൃത്തികൾ ഉൾപ്പെടുന്നു എന്നതാണ്. അക്കാലത്ത്, മിക്കവാറും എല്ലാവരും നടന്ന് യാത്ര ചെയ്യുന്നവരാണ്.സാധാരണമായി മലിനമായ റോഡുകളും വഴികളുമായിരുന്നു ഉണ്ടായിരുന്നത്.എല്ലാവരുടെയും ഏറെക്കുറെ അഴുക്ക് പുരണ്ടിരുന്ന കാലുകൾ കഴുകുക എന്ന കാര്യമാണ് കർത്താവ് ശിഷ്യന്മാരുടെ കാലുകൾ കഴുകി വഴി ചെയ്തത്. ഗുരുവും നാഥനും എന്ന നിലയിൽ, തനിക്കുവേണ്ടി ശിഷ്യന്മാർ ചെയ്യേണ്ടിയിരുന്നതാണ് യേശു അവർക്കുവേണ്ടി ചെയ്തത്.

നാം ഈ മാതൃക നോക്കുകയും നമ്മുടെ കർത്താവും ഗുരുവും രക്ഷകനും ഇത് ചെയ്യുന്നത് കാണുകയും അവനെ പിന്തുടരുകയും ചെയ്യുക എന്നതാണ് പുതിയ കൽപ്പന.

**നാം യേശുവിൽ കാണുന്ന സ്നേഹത്തിൽ ജീവിക്കുക.**

2. യേശു നമ്മുടെ മാതൃക അവന്റെ സ്നേഹത്തിൽ ജീവിക്കുക

ഇവിടെ, പിന്തുടരേണ്ട ഒരു മാതൃക കാണിക്കുന്നതിനുപകരം, സ്നേഹിക്കാനുള്ള ശക്തി നൽകുന്ന താനുമായുള്ള ഒരു ബന്ധത്തെ യേശു വിവരിക്കുന്നു. അതിനാൽ യേശുവിനെപ്പോലെ സ്നേഹിക്കാനുള്ള കൽപ്പനയുടെ പുതുമ, അവന്റെ പെരുമാറ്റത്തിന്റെ മാതൃക മാത്രമല്ല, പിതാവുമായുള്ള അവന്റെ ബന്ധമാണ്-അവനുമായി ബന്ധപ്പെട്ടിരിക്കുന്നതിനാൽ നമ്മുടെ ബന്ധം പിതാവിനോടും കൂടിയാണ്. വി. യോഹന്നാൻ 15:9-10-ലെ മൂന്ന് വാക്യങ്ങൾ നോക്കുക:

'പിതാവു എന്നെ സ്നേഹിക്കുന്നതുപോലെ ഞാനും നിങ്ങളെ സ്നേഹിക്കുന്നു;

**എന്റെ സ്നേഹത്തിൽ വസിപ്പിൻ**

ഞാൻ എന്റെ പിതാവിന്റെ കല്പനകൾ പ്രമാണിച്ചു അവന്റെ സ്നേഹത്തിൽ വസിക്കുന്നതുപോലെ നിങ്ങൾ എന്റെ കല്പനകൾ പ്രമാണിച്ചാൽ എന്റെ സ്നേഹത്തിൽ വസിക്കും.

**പിതാവിന്റെ സ്നേഹത്തിൽ വസിക്കുക**

പിതാവായ ദൈവവുമായുള്ള തന്റെ ബന്ധമാണ് തന്റെ സ്നേഹത്തിന്റെ താക്കോൽ എന്ന് യേശു പറയുന്നു.

'ഞാൻ അവന്റെ സ്നേഹത്തിൽ വസിക്കുന്നു' (വാക്യം 10). പുത്രൻ തമ്പുരാൻ പിതാവുമായി സ്ഥിരവും പൂർണ്ണവുമായ ഐക്യത്തിലാണ് ജീവിക്കുന്നത്.

പിതാവിന്റെ സ്നേഹം പുത്രനിൽ വസിക്കുകയും, ആ സ്നേഹം, സ്നേഹിക്കാനുള്ള ഒരു ദിവ്യശക്തിയായി പുത്രനിൽ ജീവിക്കുകയും ചെയ്യുന്നു എന്നതാണ് ഇതിന്റെ ഫലം. തുടർന്ന് 9-ാം വാക്യത്തിന്റെ അവസാനം യേശു പറയുന്നു, 'എന്റെ സ്നേഹത്തിൽ വസിപ്പിൻ.' അതിനാൽ അവൻ തന്റെ പിതാവിന്റെ സ്നേഹത്തിൽ വസിക്കുന്നു, നാം അവന്റെ സ്നേഹത്തിൽ വസിക്കണം.

'അവൻ നമ്മെ സ്നേഹിക്കുന്നതുപോലെ' നമുക്ക് പരസ്പരം സ്നേഹിക്കാൻ കഴിയുന്നത് അങ്ങനെയാണ്. പിതാവിന്റെ സ്നേഹത്തിൽ വസിച്ചുകൊണ്ട് അവൻ നമ്മെ സ്നേഹിക്കുന്നു. പുത്രന്റെ സ്നേഹത്തിൽ വസിച്ചുകൊണ്ട് നമ്മൾ പരസ്പരം സ്നേഹിക്കുന്നു ആ സ്നേഹം പിതാവിന്റെ സ്നേഹമാണ്.

◆



**ബാലസമാജം ചരിത്രം, ഭദ്രാസന ചരിത്രം, ബാലസമാജം സംബന്ധമായ കല്പനകൾ, സർക്കുലറുകൾ, ചിത്രങ്ങൾ ഇവ അടങ്ങിയ മനോഹരമായ അഖില മലങ്കര ബാലസമാജം ചരിത്ര പുസ്തകം പ. ബാവാ തിരുമേനിക്ക് ജോഷ്വാ മാർ നിക്കോദിമോസ് നൽകുന്നു. അലക്സിയോസ് മാർ യൗസേബിയോസ് സമീപം.**

## പുസ്തകം






## ദീപശിഖാ പ്രയാണത്തിന് സ്വീകരണം നൽകി

മുളന്തുരുത്തി: മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ 250-ാമത് വാർഷിക ആഘോഷങ്ങളുടെയും, കാട്ടുമങ്ങാട്ട് ഇളയ ബാവായുടെ പരിശുദ്ധ പദവി പ്രഖ്യാപനത്തിന്റെയും ഭാഗമായി വെട്ടിക്കൽ സെന്റ് തോമസ് ദയറായിൽ നിന്നും ആരംഭിച്ച ദീപശിഖാ പ്രയാണത്തിന് പുണ്യവാന്മാരായ കാട്ടുമങ്ങാട്ട് ബാവാമാർ സ്ഥാപിച്ച തേവനാൽ താഴ്‌വരയിലെ മാർ ബഹനാൻ ദയറാ ചാപ്പലിൽ സ്വീകരണം നൽകി. തേവനാൽ മാർ ബഹനാൻ ഓർത്തഡോക്സ് സുറിയാനി പള്ളി വികാരി ഫാ. ടി. വി. ആൻഡ്രൂസ്, സഹവികാരി ഫാ. എൽദോ മത്തായി എന്നിവരുടെ നേതൃത്വത്തിൽ ഇടവകജനങ്ങൾ ദീപശിഖാ പ്രയാണത്തെ സ്വീകരിച്ചു. തൊഴിയൂർ സഭയുടെ അദ്ധ്യക്ഷൻ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വെട്ടിക്കൽ ദയറായിൽ പരിശുദ്ധ ഇളയ ബാവായുടെ കബറിടത്തിൽ ധൂപ പ്രാർത്ഥന നടത്തിയാണ് ദീപശിഖാ പ്രയാണത്തിന് തുടക്കം കുറിച്ചത്.

# His Way

## St. John 13:31-36

**Fr Nithin V Rajan**



When we try to do something someone did, we would be called his or her followers. This can be in a positive and negative way.

**Rejecting Evil and welcoming Christ:**

***St. John 13:31-32*** "When he was gone, Jesus said, "Now the Son of Man is glorified and God is glorified in him. If God is glorified in him, God will glorify the Son in himself, and will glorify him at once".

This part of the Gospel is happening during the Passover Festival where Jesus washes His disciples' feet and they had the Last Supper together. Satan enters Judas and he leaves the place and when he had gone Jesus continues His teaching to His Holy apostles. The presence of wicked people is often a hindrance to good discourse. When Judas was gone out, Christ said, now is the Son of man glorified. By this we can be sure that unless evil is thrown out of us Christ cannot be glorified in our lives. Jesus Christ is glorified by the cleansing of Christian societies. Corruptions hinders our witness in the society, we take the role of Judas who betrayed Jesus for temporary benefits.

Christ had been glorified in many miracles He performed, yet he speaks of His being glorified now in his sufferings, as if that were more than all his other glories in his humbled state.

We too identify with Him when we are persecuted for righteousness' sake. Christ suffered for us while being righteous. We read in the scriptures in ***St. Matthew 5:10*** "Blessed are those who are persecuted for righteousness sake, for theirs is the kingdom of heaven".

So when we reject evil we too may have to suffer but there is a glory which Christ says in that pain and trials.

**Being Disciple of Christ by Sharing His identity:**

***St. John 13:34-35*** "A new command I give you: Love one another. As I have loved you, so you must love one another. By this everyone will know that you are my disciples, if you love one another."

Love is a common word used nowadays but true love is rare and precious. ***St. John 15:13*** "There is no greater love than to lay down one's life for one's friends". Christ says and showed us that sacrifice is a greatest part of love. God's love is identified by the Greek word 'Agape' which is more than self-love to love of others. It goes beyond just the emotions to the extent of seeking the best for others. God loved the world so much that he sent His only Son Jesus Christ so that the world could be saved by Him.

We are called to share the love of God, which is the purest form of Love. Christ identified Himself with the last, least and lost. His love for humanity is seen in His works of Justice, peace and restoration. His ministry is a way we put on His identity. As Christ urges us to love others as He loved us. Christ loved us and died for us when we were sinners. It's not easy to identify ourselves with the people in pain. Christ's ministry was not materialistic it was almost helping people to come out of their worldly pains and suffering.

Love is the greatest gift of God, which He showed us and urges us to follow in our lives so that we take up His identity or His ways. When we love our fellow human beings we love God. As the Holy Scripture says in ***St. Matthew 25:40*** 'Truly I tell you, whatever you did for one of the least of these brothers and sisters of mine, you did for me.'

The Christian life is Christ living in us and we reproduced Christ by the power of the Holy Spirit.

**His Way:**

***St. John 13:33*** "My children, I will be with you only a little longer. You will look for me, and just as I told the Jews, so I tell you now: Where I am going, you cannot come."

In ***St. John 13:36***, Simon Peter asked Him, "Lord, where are you going?" Jesus replied, "Where I am going, you cannot follow now, but you will follow later."

These statements of Christ helps us understand that Christ came to the world for a short mission and needs to go back to His father. This also has an implication in Christian life we too are not permanent dwellers of this place we have a mission once it's done we too need to move on to a place where God has prepared for us.

Jesus makes it very clear to St. Peter that the place He is going, he cannot go now. But you will follow later- the final destination. We all live our lives actually for this place where Christ is. Now we are in this world and we need to prepare for getting into the place where Christ is. This is God's way for us to overcome the sinful nature of humans and find victory in our lives. This also means that we all have duties and missions to accomplish, we can only follow Him when we follow them.

God wants us to be as, Christ was in this world. Christ was in the world but not of the world. God's name is glorified when people see Christ in us. But the truth is we have a choice like our first parents in the Garden of Eden. The choice is ours, we can yield ourselves to be controlled by the bodily desires. When we live in the flesh we can never reproduce the righteousness of Christ. As what is of the flesh is worldly and what is of the Spirit is Heavenly. A life in the flesh is everything what Christ is not. It is a life what God doesn't intent of us. When we have world controlled minds- we produce fruits of the flesh that is sinful thoughts, words and actions. When we are "spiritually minded" we are under the control of the Holy Spirit. When we allow the Spirit to control our thoughts, words, behaviors we allow Christ to live in us and we begin to be like Him. Amen.



## പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുസ്മരണ സമ്മേളനം ഗോവ ഗവർണ്ണർ ഉദ്ഘാടനം ചെയ്യും

കുന്നംകുളം: പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ ഒന്നാം ഓർമ്മപെരുന്നാൾ 2022 ജൂലൈ 15, 16 തീയതികളിൽ കുന്നംകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ കുന്നംകുളം ആർത്താറ്റ് സെൻറ്. ഗ്രിഗോറിയോസ് അരമന ചാപ്പലിൽ ഭക്തിനിർഭരമായി കൊണ്ടാടും. പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമ്മികത്വം വഹിക്കും.



തുടർന്ന് നടക്കുന്ന പൊതുസമ്മേളനം ഗോവ ഗവർണ്ണർ അഡ്വ.പി.എസ്. ശ്രീധരൻ പിള്ള ഉദ്ഘാടനം ചെയ്യും വിധ മത-രാഷ്ട്രീയ-സാമൂഹിക നേതാക്കൾ സമ്മേളനത്തിൽ പങ്കെടുക്കും.

കുന്നംകുളം ഭദ്രാസനത്തിൽ ഇടവക തലത്തിലുള്ള അനുസ്മരണങ്ങൾ, മേഖലാ സമ്മേളനങ്ങൾ, സ്മൃതി സമ്മേളനം, അഖിലമലങ്കര മത്സരങ്ങൾ, ഡിജിറ്റൽ ലൈബ്രറി, ഒരു ലക്ഷം രൂപയുടെ 'പൗലോസ് ദ്വിതീയൻ മാനവ മിത്ര അവാർഡ്', സൺഡേസ്കൂൾ മെറിറ്റ് അവാർഡ് എന്നീ പരിപാടികൾ ആവിഷ്കരിച്ചു നടപ്പിലാക്കും. ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ജൂലായ് 16-ന് കുന്നംകുളം ആർത്താറ്റ് സെന്റ് ഗ്രീഗോറിയോസ് അരമന ചാപ്പലിൽ വി. കുർബാനയ്ക്ക് ശേഷം നടക്കുന്ന പൊതുസമ്മേളനത്തിൽ സുവനീർ പ്രകാശനം നിർവ്വഹിക്കുന്നതാണ്. സമ്മേളനത്തിന് ശേഷം അടിയന്തിര സദ്യയും ഉണ്ടായിരിക്കുന്നതാണ്.

പരിശുദ്ധ പിതാവ് കബറടങ്ങിയിരിക്കുന്ന കോട്ടയം ദേവലോകം അരമനയിൽ വച്ച് ജൂലായ് 11, 12 തീയതികളിലായി നടത്തപ്പെടുന്ന ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് 11-ന് കുന്നംകുളം ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ നിന്നും മറ്റും തീർത്ഥയാത്രാ കമ്മറ്റിയുടെ നേതൃത്വത്തിൽ ഒരു തീർത്ഥയാത്ര ജൂലൈ 11-ന് കോട്ടയത്ത് എത്തിച്ചേരുന്നതും കോട്ടയം മാർ ഏലീയ കത്തീഡ്രലിൽ നിന്ന് ആരംഭിക്കുന്ന കാൽനട തീർത്ഥയാത്ര ദേവലോകം അരമനയിലേക്ക് സന്ധ്യാ നമസ്കാരത്തിന് മുൻപായി എത്തിച്ചേരുന്നതുമാണ്.

കുന്നംകുളത്തെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ജൂലൈ 15-നു ഉച്ച തിരിഞ്ഞ് പരിശുദ്ധ പിതാവിന്റെ ഇടവകയായ മങ്ങാട് മാർ ഗ്രീഗോറിയോസ് ദേവാലയത്തിൽ നിന്ന് വിവിധ ദേവാലയങ്ങളുടെ സഹകരണത്തോടെയും പങ്കാളിത്തത്തോടെയും കൂടി കുന്നംകുളം ആർത്താറ്റ് സെൻറ്. ഗ്രീഗോറിയോസ് അരമന ചാപ്പലിലേക്ക് കാൽനട തീർത്ഥയാത്രയും തുടർന്ന് സന്ധ്യാ നമസ്ക്കാരവും ഉണ്ടായിരിക്കും.

ഓർമ്മപ്പരിപാടികളുടെ ഔദ്യോഗിക ഉദ്ഘാടനം 2022 മെയ് മാസം 15-നു ലോഗോ പ്രകാശനത്തിലൂടെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ആർത്താറ്റ് സെൻറ്.ഗ്രിഗോറിയോസ് അരമന ചാപ്പലിൽ വച്ച് നിർവ്വഹിച്ചു. അന്നേദിവസം കുന്നംകുളം ഭദ്രാസനത്തിലെ എല്ലാ ഇടവകളിലും ലോഗോ പ്രദർശനവും, അനുസ്മരണ പ്രസംഗവും നടത്തപ്പെടുകയും ചെയ്തു.

ജൂലൈ 16-ന് അരമന ചാപ്പലിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടക്കുന്ന വി.കുർബാനക്ക് ശേഷം നടക്കുന്ന പൊതു സമ്മേളനം ബഹുമാനപ്പെട്ട ഗോവ ഗവർണ്ണർ അഡ്വ. പി.എസ് ശ്രീധരൻ പിള്ള ഉദ്ഘാടനം ചെയ്യുന്നതും , വിവിധ സഭകളിലെ അഭിവന്ദ്യ പിതാക്കൻമാർ, രാഷ്ട്രീയ, സാമൂഹിക, സാംസ്ക്കാരിക രംഗങ്ങളിലെ പ്രമുഖ വ്യക്തിത്വങ്ങൾ തുടങ്ങിയവർ പങ്കെടുക്കുന്നതുമാണ്.

ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് കുന്നംകുളം ഭദ്രാസനം നടത്തുന്ന പരിപാടികൾക്കായി 25 ലക്ഷം രൂപയുടെ ബഡ്ജറ്റാണ് കണക്കാക്കിയിട്ടുള്ളത്.

ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഓർമ്മ ശാശ്വതമായി നിലനിർത്തുന്നതിനായി 3 കോടിയോളം ചിലവ് പ്രതീക്ഷിക്കുന്ന വിവിധ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കി വരികയാണ്. അയ്യംപറമ്പിലെ ബഥേൽക്കുന്നിൽ നിർധനരായ 12 കുടുംബങ്ങൾക്കായുള്ള വീടുകളുടെ നിർമ്മാണം, അരമന കോമ്പൗണ്ടിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ സ്മാരക മന്ദിരം, അരമന കവാടത്തിൽ പരിശുദ്ധ പരുമല തിരുമേനിയുടെ നാമധേയത്തിൽ പരിശുദ്ധ പുലിക്കോട്ടിൽ ഒന്നും രണ്ടും മലങ്കര മെത്രാപ്പോലീത്താമാരുടേയും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടേയും സ്മാരകമായും ഒരു കുരിശു പള്ളി തുടങ്ങിയവ നിർമ്മാണത്തിന്റെ അവസാന ഘട്ടത്തിലാണ്.

പരിപാടികളുടെ നടത്തിപ്പിനായി പ. കാതോലിക്കാ ബാവാ മുഖ്യ രക്ഷാധികാരിയായും, ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ പ്രസിഡൻറായും, കെ. പി. ഐസക് കോറെപ്പിസ്കോപ്പാ വൈസ് പ്രസിഡൻറായും, ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ ജനറൽ കൺവീനറായും, കെ. സി ലോഫ്സൺ ജോയിൻറ് ജനറൽ കൺവീനറായും വിപുലമായ കമ്മിറ്റി പ്രവർത്തിച്ചു വരുന്നു.



**Orthodox churches convened in Cyprus this week to prepare for the 11th Assembly of World Council of Churches (WCC) as well as to pray and reflect together on how to keep dialogue open amid the world's grave challenges. Fifty-two delegates representing 20 Eastern and Oriental Orthodox WCC member churches are participating in the gathering. Metropolitan Zachariah Mar Nicholovos and Ruth Mathen, represented the Malankara Orthodox Syrian Church.**



**Green gift project by Thumpamon diocese morth mariyam vanitha samajam**



## നിര്യാതയായി

തിരുവല്ല: കറ്റാനം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗവും വെട്ടിക്കോട് വാലുകുറ്റിയിൽ കുടുംബാംഗവും വിവിധ ആതുരാലയങ്ങളിൽ നിറഞ്ഞ സാന്നിധ്യവും നിരണം ഭദ്രാസനത്തിന്റെ ചുമതലയിലുള്ള പാണ്ടനാട് ശാന്തി തീരത്തിലെ ഒരു പ്രവർത്തകയും അന്തേവാസിയുമായിരുന്ന സിസ്റ്റർ സൈനോ നിര്യാതയായി.



## ആത്മീയത സദ്ഗുണങ്ങളുടെ പരിശീലനമാകണം: ബന്യാമീൻ

പരുമല: ആത്മീയതയിലൂടെ പരിശീലിക്കുന്ന സത്യവും ധർമ്മവും നീതിയും സമൂഹത്തിൽ പകരുന്നതാണ് യഥാർത്ഥ ആരാധന എന്ന് പ്രശസ്ത സാഹിത്യ കാരൻ ബന്യാമീൻ പ്രസ്താവിച്ചു. ദൈവത്തെ അറിയുകയും അനുഭവിക്കു കയും ചെയ്യുന്നവർ സമൂഹസേവനം നിർവ്വഹിക്കുവാൻ നിയോഗം ലഭിച്ചവരാണ്. അൾത്താരയിലെ ആരാധനയുടെ സൗന്ദര്യം സേവനത്തിലൂടെയും കരുണയുടെ ഭാവങ്ങളിലൂടെയും സമൂഹം തിരിച്ചറിയണമെന്നും അദ്ദേഹം പറഞ്ഞു. അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം വാർഷിക ക്യാമ്പിൽ മുഖ്യപ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം.

ശുശ്രൂഷക സംഘം പ്രസിഡന്റ് യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ അലക്സിയോസ് മാർ യൗസേബി യോസ് മെത്രാപ്പോലീത്ത ത്രിദിന ക്യാമ്പ് ഉദ്ഘാടനം ചെയ്തു. കെ. വി. പോൾ റമ്പാൻ, ഫാ. ഡോ. എം. ഒ. ജോൺ, അഡ്വ. ബിജു ഉമ്മൻ, ഫാ. ജോസ് തോമസ് പൂവത്തുങ്കൽ, റോയി എം. മുത്തൂറ്റ്, ബിജു. വി. പന്തപ്ലാവ് എന്നിവർ പ്രസംഗിച്ചു.




**പ്രൊ ഓറിയന്റെ ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ ഓസ്ട്രിയയിൽ നടന്ന എക്യുമിനിക്കൽ സമ്മേളനത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധികളായി ഫാ. ഡോ. ബേബി വർഗ്ഗീസ്, വിയന്ന സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക വികാരി ഫാ. സോളമൻ ബാബു, ഫാ. ആഷു അലക്സാണ്ടർ എന്നിവർ പങ്കെടുത്ത് പ്രബന്ധം അവതരിപ്പിച്ച് സംസാരിച്ചു.**



**തമിഴ്നാട്ടിലെ കുടലൂരിൽ നടന്ന ദേശീയ മാസ്റ്റേഴ്സ് അത്‌ലറ്റിക്സ് ചാമ്പ്യൻഷിപ്പിൽ കേരളത്തെ പ്രതിനിധീകരിച്ച് പോൾ വാൾട്ടിൽ പ്രൊഫ. ഡോ. സാബു പി. ശാമുവേൽ സ്വർണ്ണം കരസ്ഥമാക്കി. ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.**



**നിറപുഞ്ചിരി 2022 പഠനോപകരണ കിറ്റ് വിതരണം യുഹാനോൻ മാർ പോളിക്കാർപ്പോസ് Aluva School For Blind ഹെഡ്മിസ്ട്രസ് ജിജി വർഗീസിന് നൽകി ഉത്ഘാടനം ചെയ്തു. MGOCSM ജനറൽ സെക്രട്ടറി ഫാ. ജീസൺ പി. വിൽസൺ, ജോൺസൺ കീപ്പള്ളിൽ തുടങ്ങിയവർ ആശംസകൾ അറിയിച്ചു.**



**അട്ടപ്പാടി സെന്റ് ഗ്രിഗോറിയോസ് ഇംഗ്ലീഷ് മീഡിയം സ്കൂളിൽ പ. ദിദിമോസ് പ്രഥമൻ മെമ്മോറിയൽ റോബോട്ടിക്സ്, പ. മാത്യൂസ് തൃതീയൻ ലൈബ്രറി, പ. പൗലോസ് ദ്വിതീയൻ മെമ്മോറിയൽ കമ്പ്യൂട്ടർ ലാബ് (സ്നേഹ സ്മൃതി കമ്പ്യൂട്ടർ ലാബ്) എന്നിവയുടെ ഉദ്ഘാടനം ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത നിർവഹിച്ചു.**



**ഓർത്തഡോക്സ് ലീഡർഷിപ്പ് ട്രെയ്നിങ് ഭാഗമായി ഇന്ത്യയുടെ പല സംസ്ഥാനങ്ങളിൽ നിന്നുള്ള ചരിത്ര വിദ്യാർഥികൾ ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ സന്ദർശിച്ചു. സന്ദർശക സംഘത്തോടൊപ്പം ഫാ. ഫിലിപ്പ് കുരുവിള ഉണ്ടായിരുന്നു. കത്തീഡ്രൽ വികാരി പുലിക്കോട്ടിൽ പത്രോസ് കത്തനാർ, കൈസ്ഥനി എഡ്വി സഖറിയ, കമ്മിറ്റി മെമ്പർ കെ. വി. ഗിലേഷ് എന്നിവർ സന്ദർശകരെ സ്വാഗതം ചെയ്തു.**




കൊല്ലത്ത് സുറിയാനി ക്രിസ്ത്യാനികൾ കുടിയേറിപ്പാർത്തതിന്റെ 1200-ാം വാർഷിക സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.



മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ ആൻഡമാനിൽ പ്രവർത്തിക്കുന്ന "മാർ ഒസ്താത്തിയോസ് മിഷൻ സെന്റർ" ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ സന്ദർശിക്കുകയും, സ്ഥാപനത്തിന്റെ വളർച്ചക്കു ആവശ്യമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു. പോർട്ട് ബ്ലെയർ കത്തീഡ്രൽ വികാരി ഫാ. ബിജു മത്തായി, സഹവികാരി ഫാ. സുജിൻ വർഗീസ് മാപ്പിള, മിഷൻ ഡയറക്ടർ ഡീ. എബി മാത്യു, ഭദ്രാസന കൗൺസിൽ മെമ്പർ സി. എം. റോയ്, കത്തീഡ്രൽ ട്രസ്റ്റി ബിജു ഡാനിയേൽ, സെക്രട്ടറി ജോസ് പി. ജോൺ തുടങ്ങിയവർ സന്നിഹിതരായിരുന്നു.




MGOCSM-SHARJAH Silver Jubilee Closing Ceremony

## നിയമാനുസൃത വികാരിയുടെ അനുവാദത്തോടെ മാത്രമേ പ്രാർത്ഥന നടത്തുവാൻ പാടുള്ളൂ: ഹൈക്കോടതി

കൊച്ചി: പെരുമ്പാവൂർ ബഥേൽ സുലോക്കോ ഓർത്തഡോക്സ് പള്ളിയിൽ തന്റെ മാതാവിന്റെ 40-ാം ദിവസ പ്രാർത്ഥന നടത്തുന്നതിന് അനുമതി നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് യാക്കോബായ വിഭാഗത്തിൽപ്പെട്ട വ്യക്തി സമർപ്പിച്ച ഹർജിയിൽ ഹൈക്കോടതി തീർപ്പ് കല്പിച്ചു. 1934-ലെ ഭരണഘടന അനുസരിച്ച് നിയോഗിക്കപ്പെട്ട വികാരിക്കു മാത്രമേ കർമ്മങ്ങൾ നടത്തുവാൻ അനുവാദം ഉള്ളൂ എന്നും, പ്രാർത്ഥന നടത്തുവാൻ ആഗ്രഹിക്കുന്നപക്ഷം ഇടവക വികാരിക്ക് അപേക്ഷ സമർപ്പിക്കാവുന്നതാണെന്നും കുടുംബാംഗങ്ങളായ 9 പേർക്ക് വികാരിയുടെ അനുവാദത്തോടും, വികാരി നിശ്ചയിക്കുന്ന സമയക്രമം അനുസരിച്ചും കബറിങ്കൽ എത്തി പ്രാർത്ഥന നടത്താവുന്നതാണെന്നും കോടതി വിധിച്ചു.



## മർത്ത മറിയം വനിതാ സമാജം തിരുവനന്തപുരം ഭദ്രാസന വാർഷിക സമ്മേളനം

തിരുവനന്തപുരം: ഭദ്രാസന മർത്തമറിയം വനിതാ സമാജം വാർഷിക സമ്മേളനം ഇടമുളയ്ക്കൽ വി. എം. ഡി. എം സെന്ററിൽ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ഉദ്ഘാടനം ചെയ്തു. ബഹു. ഫാ. ഫിലിപ്പ് തരകൻ ക്ലാസ് എടുത്തു. ഫാ. ജേക്കബ് പണിക്കർ, ഫാ. കോശി ജോൺ, ഫാ. മാത്യു തോമസ്, ലൈല എബ്രഹാം, ഷീജാ മാത്യു, സോമി ബേബി, ബിജി സാമുവേൽ തുടങ്ങിയവർ നേതൃത്വം നല്കി.



അടൂർ-കടമ്പനാട് ഭദ്രാസന മർത്തമറിയം വനിതാ സമാജം വാർഷിക സമ്മേളനം ഡോ. സഖറിയാസ് മാർ അപ്രേം ഉദ്ഘാടനം ചെയ്തു.

**"ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധി ഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?"**

**- പ. പരുമല തിരുമേനി**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






മാസിഡോണിയൻ ഓർത്തഡോക്സ് സഭയുടെ (ഓഹ്രിഡിന്റെ ആർച്ച് ബിഷപ്പ്) ഓട്ടോസെഫാലസിയെ (സ്വയംഭരണാധികാരം) ഏകകണ്ഠമായി അംഗീകരിച്ചുകൊണ്ട് സെർബിയൻ ഓർത്തഡോക്സ് സഭയുടെ പ. സുന്നഹദോസ്. മാസിഡോണിയൻ ഓർത്തഡോക്സ് ചർച്ച് ഓഹ്രിഡ് ആർച്ചുബിഷപ്പോറിക്കിന് സ്വയംശീർഷകത്വം അംഗീകരിക്കുകയാണ് സെർബിയൻ പാത്രിയർക്കേറ്റ് ചെയ്തത്.




On Friday, May 27, 2022, Metropolitan Zachariah Mar Nicholovos was received by His Eminence Archbishop Elpidophoros of America, the Primate of the Greek Orthodox Archdiocese of America, at the Archdiocesan headquarters in Manhattan. The Hierarchs discussed various topics of concerns which included ministerial challenges, existing theological dialogues/agreements between the Oriental Orthodox & Eastern Orthodox Churches, and theological education in North America.




Dr. Joseph Mar Dionysius Metropolitan of Calcutta Diocese visited IASHUB MGOCSM Civil Service Academy. HG appreciated the efforts of the Academy.



പരിശുദ്ധ ബസേലിയോസ് മാർത്തോമാ ദ്വിദിമോസ് പ്രഥമൻ ബാവായുടെ ഓർമ്മപെരുന്നാളിന് കബറിടത്തിങ്കലേക്ക് അടൂർ-കടമ്പനാട് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തപ്പെട്ട പദയാത്രയിൽ നിന്നും.



ഷിജി മറിയം ജോയി കേരള സർവകലാശാല 2019-2022 വർഷം Bcom Tax ൽ ഒന്നാം റാങ്ക് കരസ്ഥമാക്കി. മാവേലിക്കര ഭദ്രാസനത്തിലെ പത്തിച്ചിറ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപ്പള്ളി ഇടവകാംഗമായ ചെട്ടികുളങ്ങര കുറ്റിയിൽ ജിഷ ഭവനത്തിൽ ജോയി മത്തായിയുടെയും ഷീജ ജോയിയുടെയും മകളാണ്.



കേരള സർവകലാശാലയിൽ ബി.കോം. ടൂറിസം ആൻഡ് ട്രാവൽ മാനേജ്മന്റ് കോഴ്സിൽ ഒന്നാം റാങ്ക് നേടിയ സെലിൻ ജോസ്. പരേതനായ ജോസ് ഡാനിയേലിന്റെയും അന്നമ്മ ജോസിന്റെയും മകളാണ് സെലിൻ ജോസ്. മഞ്ചാടിമുക്ക് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം.

അഖിലമലങ്കര മർത്തമറിയം സമാജം വാർഷിക പരീക്ഷയിൽ (2022) ജൂനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ ഇടവകാംഗമായ സ്നേഹ ഒബിൻ.

